THE CHURCH WEEKLY

| Vol. X. | SUNDAY 11th MARCH 1956. | PRICE 2 ANNAS A COPY | No. 11. |
|---|---|---|---|

# PRAYER

Happiness is conditioned upon the vision of a larger world. Hardly anything in this world lives by itself. Coal needs oxygen to burn; fish needs water to swim; birds need the air to fly: plants are in communion with the sun, which is over 92 million miles away from the earth. Every animal organism demands the whole of nature as its complement. It is too obvious to need development to remind man that his sufficiency is not from himself We are not creators of energy; we are transformers of energy. It is a simple lesson in dynamics that the power that we expend is due to the power that we take in from without. As Alexis Carrel has said, "All beings seek to augment finite strength by tapping infinite reservoirs of power". This contact is achieved by prayer. Nature is to the body what God is to the Soul.

As the deaf are dead to the great environment of harmony and sound, such as the laughter of a child and the sigh of a waterfall; as the blind are dead to the environment of beauty, such as the first spring flower and the radiant glow of the sunset—so there are those who were Deity-blind. This condition they have imposed upon themselves as if they had plucked out their own eyes. Some call themselves humanists, boasting that they can lift themselves by their own bootstraps or be healthy by breathing in the same air they breathe out. Others are atheists, who have well been defined as those "who have no invisible means of support". Human nature has the unfortunate tendency often to depreciate what is unknown, such as a love of poetry or good music. One of the reasons why many are unhappy in this world is because the body is going too fast for the soul.

The great difference between the contact of lower creation with nature. and the contact of the soul with God is that the first is automatic and the second is free. Respiration, digestion, circulation, vision are reflex actions. It is harder to hold the breath than to breathe. This suggests that some positive effort of restraint is made to shut out an environment which is helpful to our well-being.

At any moment of our lives there are floating round in our environment sound waves bearing music, comedy, political discussions, operas, and other radio programmes. In like manner, the Divine energy of peace and joy is floating through this world, but many are not receiving it because they choose not to tune in by an act of the will.

It is for free men to accept or reject the favours and blessings of God. Man must *will* to receive. Prayer is an opportunity to let in what would otherwise be left out Air is there if we breathe, light is there if we open our eyes, and the gifts we receive from heaven depend on our trust. Prayer opens possibilities. House plants cannot live without water; the flowers will give us their blossoms only if we give them water Windows will let in light, if we clean them Our hearts will let in God, if we purify them. Blessings come to those who put themselves in an environment of love.

A sick man who was brought to a hospital said to the good nun in charge, "I haven't prayed in thirty years. Pray for m ." She said, "Pray for yourself. Sometimes the strange voice is the one most quickly heard."

Prayer may be briefly treated under the three titles of petition, worship, and action.

In petitionary prayer, we do not tell God our needs, for He knows those before we begin. Rather we give Him an opportunity to bestow them on us. Prayer is helplessness casting itself on Power, infirmity leaning on Strength, misery reaching to Mercy and a prisoner clamouring for Relief.

God has two kinds of gifts—those He gives us whether we pray or not, and those He gives us on condition we put ourselves in the area of His Love: God may want to give us somet[illegible]ng but cannot, because our hands [illegible]re full of tinsel. Many regard God as [illegible]n aviator regards a parachute. They h[illegible]pe they never need Him, but if they [illegible], He may come in handy.

Prayer does not change God's will, but it may change ours, that we become receptive to His blessings. A father wishes to send his son to college. During high-school days the boy becomes recalcitrant and disobedient, steals, has a police record, and becomes a juvenile delinquent. He is finally sent to reform school. Has the father changed his will about sending him to college? The father still wills it, but the boy does not go to college even though the father wills it. It is because the boy has not fulfilled those conditions which were necessary for the father's giving him a college education. Prayer, in like manner, is the fulfilment of conditions which make greater blessings possible.

God does not need praise; we need to give it. In many homes at springtime, little girls about three and four years of age go out to the lawn and gather up bunches of dandelions. The mother is presented with them very solemnly.

The mother does not need the dandelions But the child needs to give them. By accepting the dandelions, mother is training the child in love, kindness, and goodness. God does not need our praise; we need to give it.

*(Book University Journal)*

# വഞ്ചനയുടെ സമ്പാദ്യം

(റെവ. ഫാദർ, കെ. ററി. സഖറിയാ മുളന്തുരുത്തി)

"ആകയാൽ നയമാന്റെ കുഷ്ഠം നിനക്കും നിന്റെ സന്തതിക്കും എന്നേക്കും പിടിച്ചിരിക്കും എന്നു് അവനോടു പറഞ്ഞു." 2. രാജാ 5: 27.

മേലുദ്ധരിച്ച വാക്യത്തിന്റെ സന്ദർഭം മനസ്സിലാക്കി ഇതിൽ നിന്നും ചില കാര്യങ്ങൾ നമുക്കു ചിന്തിക്കാം. ഇതു് ആരു് ആരോടു എപ്പോൾ പറഞ്ഞു? ഭാഗ്യവാനായ ഏലിശാ പ്രവാചകൻ തന്റെ ഭൃത്യനായ ഗേഹാസിയോടു പറഞ്ഞ വാക്കാണു് ഇതു്. ദീർഘനാളുകൾ ഭാഗ്യവാനായ ഏലിശായുടെ സേവക ജോലിയിൽ വ്യാപൃതനായി കഴിഞ്ഞ ഗേഹാസിക്കു അന്ത്യമായി ലഭിച്ച സമ്മാനമായിരുന്നു—നീതിമാനെ സേവിച്ചതിന്റെ പരിണത ഫലമായിരുന്നു "നിനക്കും നിന്റെ മക്കൾക്കും എന്നേക്കും നയമാന്റെ കുഷ്ഠം ഇരിക്കട്ടെ", എന്നുള്ളതു്.

ആരാം രാജാവിന്റെ സൈന്യാധിപൻ നയമാനായിരുന്നു. നയമാനാകട്ടെ രാജാവിന്റെ മുമ്പിൽ മതിപ്പുള്ളവനും രാജ്യവാസികൾക്കും ഉദ്യോഗസ്ഥ വൃന്ദങ്ങൾക്കും മദ്ധ്യേ ബഹുമാന്യനും ആയിരുന്നു. എന്നാൽ താൻ കുഷ്ഠരോഗമാകുന്ന മഹാ വ്യാധിയാൽ ബാധിതനായിരുന്നു. മഹാനായി പേർകൊണ്ട നയമാൻ കുഷ്ഠരോഗിയായിരുന്നതിനാൽ താനും മററുള്ളവരും മനോവ്യഥയനുഭവിക്കയായിരുന്നു. പല പ്രസിദ്ധ ഭിഷഗ്വരന്മാരും ചികിൽസിച്ചിട്ടും ഭേദപ്പെടാതിരുന്ന ദുർവ്യാധിയാൽ നിരാശനായി കഴിഞ്ഞുകൂടിയിരുന്ന നയമാനു് തന്റെ വേലക്കാരിപ്പെൺകുട്ടി മുഖേന ചില ആശാ വചനങ്ങൾ ശ്രവിക്കുവാനിടയായി. രാജ്യത്തുണ്ടായിരുന്ന ഇസ്രായേല്യ അടിമകളിൽ ഉൾപ്പെട്ടിരുന്ന ഒരു ബാലികയായിരുന്നു അവൾ. യജമാനന്റെ ഭാര്യയെ സമീപിച്ചു് അവൾ: "യജമാനൻ ശമര്യയിലെ പ്രവാചകന്റെ അടുക്കൽ ഒന്നു ചെന്നെങ്കിൽ അവൻ അവന്റെ കുഷ്ഠരോഗം മാററി കൊടുക്കുമായിരുന്നു എന്നു പറഞ്ഞു. (3. വാ) ഇസ്രായേലിൽ ഏലിശാ എന്നൊരു ദൈവ മനുഷ്യനുണ്ടു്. ഈ വസ്തുതകൾ സവിസ്തരം അവളുടെ യജമാനത്തി സ്വഭർത്താവിനോടു പറഞ്ഞു കേൾപ്പിച്ചു. ഈ വാർത്താശ്രവണത്തിൽ നയമാൻ അത്യധികം സന്തോഷവാനായി രാജാവിനെ വിവരം ധരിപ്പിച്ചു. ശമര്യയിലേക്കു പോയി സൗഖ്യം പ്രാപിച്ചു വരുവാൻ രാജാവു് നയമാനെ ഉൽസാഹിപ്പിച്ചു. ഇസ്രായേൽ രാജാവിനു് ഒരെഴുത്തും കൂടെ കൊടുത്തയച്ചു. നയമാൻ ആവശ്യമായ ഒരുക്കത്തോടെ ഇസ്രായേലിലേക്കു യാത്രയായി. രാജാവിനെ സമീപിച്ചു് ആരാം രാജാവിന്റെ എഴുത്തു കൊടുത്തു. എഴുത്തു വായിച്ച മാത്രയിൽ രാജാവു ഭയചകിതനായി. നയമാനു സൗഖ്യം നൽകുവാൻ എന്താണു് മാർഗ്ഗം? എഴുത്തിലെ താല്പര്യത്തെ അവഗണിച്ചാൽ ആസന്നമായ ഒരു യുദ്ധത്തിനുള്ള നാന്ദിയായിരിക്കും അതു് എന്നു് രാജാവിനു ബോധ്യമുണ്ടു്. ഏലിശാ വസ്തുത ഗ്രഹിച്ചു് രാജാവിനെ സമാശ്വസിപ്പിച്ചു. നയമാനെ തന്റെ അടുക്കലേക്കയച്ചാൽ അയാളുടെ കുഷ്ഠം മാററാൻ ദൈവം ശക്തനാണു് എന്നു ഏലിശാ അറിയിച്ചു. നയമാൻ ഏലിശായുടെ സമീപം എത്തി. "നീ ചെന്നു് യോർദ്ദാനിൽ ഏഴു പ്രാവശ്യം കുളിക്കു; ശുദ്ധനാകും". ഈ നിർദ്ദേശം നയമാനു ഹിതകരമായിരുന്നില്ല. സ്വദേശമായ ആരാമിൽ ശുദ്ധജലവാഹിയായ അബാനയും പർപ്പരും എന്ന രണ്ടു നദികളുണ്ടു്; നയമാൻ ചിന്തിക്കുകയാണു്. അവയിൽ കുളിച്ചിട്ടും ശുദ്ധനാകാതിരുന്ന താൻ അല്പ കലക്കലോടു കൂടി ഒഴുകുന്ന യോർദ്ദാൻ വെള്ളത്തിൽ കുളിക്കുന്നതിനാൽ എങ്ങനെ സൗഖ്യം പ്രാപിക്കും. നയമാൻ സംശയാലുവായി ഏലിശാപ്രവാചകന്റെ വചനത്തിൽ വൃച് ഛരം തോന്നി. അവന്റെ ഭൃത്യന്മാർ വന്നു് യജമാനനെ! പ്രവാചകൻ അങ്ങയോടു് ഇതിലും വലിയ കാര്യം ചെയ്വാൻ ആവശ്യപ്പെട്ടാൽ അങ്ങു ചെയ്കയില്ലേ. എന്നാൽ ഈ കാര്യത്തിൽ എന്തിനു് അസ്വാസ്ഥ്യം തോന്നുന്നു. പറയുന്നപ്രകാരം ചെയ്യണമേ എന്നപേക്ഷിച്ചു. ഇതിങ്കൽ നയമാൻ മനസ്സില്ലാമനസ്സോടെയെങ്കിലും യോർദ്ദാനിൽ മുങ്ങുവാൻ തയ്യാറായി. ഓരോ പ്രാവശ്യവും മുങ്ങിനിവരുമ്പോൾ നയമാൻ ശരീരം പരിശോധിക്കുകയാണു്. യാതൊരു മാററവും ദൃശ്യമായില്ല. ഭൃത്യന്മാരുടെ കാഴ്ചയിലും വ്യത്യാസമൊന്നും കാണപ്പെട്ടില്ല. എങ്കിലും അവർ പ്രോൽസാഹനം നൽകി. അപ്രകാരം ഏഴാം പ്രാവശ്യവും മുങ്ങിയിട്ടു് എഴുന്നേൽക്കുമ്പോൾ നയമാന്റെ ശരീരത്തിനു് എന്തെന്നില്ലാത്ത ഒരു മാററം സംഭവിച്ചു. ഇപ്പോൾ കുഷ്ഠരോഗബാധിതനായ നയമാനല്ല; ഒരു സുന്ദരനായ നയമാൻ നദിയിൽ നിന്നു കരയ്ക്കു കയറി. നയമാൻ കൃതജ്ഞതാനിർഭരനായി താൻ കൊണ്ടു വന്നിരുന്ന പത്തു താലന്തു വെള്ളിയും ആറാ

യിരം ശേക്കൽ പൊന്നും പത്തു കൂട്ടം വസ്ത്രവും ദൈവമനുഷ്യനു കാഴ്ച സമർപ്പിക്കുവാൻ സന്നദ്ധനായി. ഏലിശായാകട്ടെ എല്ലാം നിരസിച്ചു; "ഞാൻ ഒന്നും കൈക്കൊള്ളുകയില്ല എന്നു പറഞ്ഞു" (16. വാ). നയമാനു ഇരട്ടി വിശ്വാസവും സന്തുഷ്ടിയുമായി. നയമാനു് ഏലിശാ ചവുട്ടിയ മണ്ണിൽ രണ്ടു കോവർ കഴുത ചുമട്ടു മണ്ണു് വേണം. യഹോവയ്ക്കല്ലാതെ അന്യ ദൈവങ്ങൾക്കു മേലാൽ യാഗം കഴിക്കയില്ല എന്നു നയമാൻ പ്രതിജ്ഞ ചെയ്യുകയാണു്. രണ്ടു കൊട്ട മണ്ണുമായി ഉല്ലാസത്തോടെ നയമാൻ മടങ്ങി.

ഏലിശായുടെ ഭൃത്യനായ ഗേഹസി ചിന്തിക്കുകയാണു് "ആരാമ്യൻ നയമാൻ കൊണ്ടു വന്നതു എന്റെ യജമാനൻ അവന്റെ കയ്യിൽ നിന്നു വാങ്ങാതെ വിട്ടു കളഞ്ഞുവല്ലോ". വെറും ബുദ്ധിമോശം; നയമാനെ പിന്തുടരുക തന്നെ. എന്തെങ്കിലും അല്പം വാങ്ങണം. ഗേഹസി ഭൃത്യന്മാരുമായി ഓടി നയമാന്റെ സമീപമെത്തി അറിയിച്ചു—"പ്രവാചകശിഷ്യന്മാരിൽ രണ്ടു യൗവനക്കാർ എഫ്രയിം മലനാട്ടിൽ നിന്നു് എന്റെ അടുക്കൽ വന്നിരിക്കുന്നു. അവർക്കു് ഒരു താലന്തു വെള്ളിയും രണ്ടു കൂട്ടം വസ്ത്രവും തരണമേ എന്നു പറവാൻ എന്റെ യജമാനൻ എന്നെ പറഞ്ഞയച്ചിരിക്കുന്നു." നയമാൻ സന്തുഷ്ടനായി ഗേഹസി ചോദിച്ചതിൽ ഇരട്ടി കൊടുത്തു് അയച്ചു. ഗേഹസി മടങ്ങി വന്നു് വേലക്കാരെ പറഞ്ഞയച്ചിട്ടു് അവ ഒളിച്ചു വച്ചു. ഏലിശാ ഗേഹസിയോടു് "ഗേഹസിയെ, നീ എവിടെ പോയിരുന്നു എന്നു ചോദിച്ചു." "അടിയൻ എങ്ങും പോയില്ല." ഗേഹസി മറുപടി കൊടുത്തു. ഏലിശാ "എന്റെ ഹൃദയം നിന്നോടു കൂടെ പോന്നിരുന്നില്ലയോ" എന്നു ചോദിച്ചു. ദ്രവ്യം സമ്പാദിപ്പാനും മറ്റും സമയം ഇതാണോ? "ആകയാൽ നയമാന്റെ കുഷ്ഠം നിനക്കും നിന്റെ സന്തതിക്കും എന്നേക്കും പിടിച്ചിരിക്കും" എന്നി പ്രകാരം ദ്രവ്യാഗ്രഹത്തിനും വഞ്ചനയ്ക്കും പ്രതിഫലം ലഭിച്ചു.

നയമാൻ യജമാനനായ ആരാം രാജാവിന്റെ മുമ്പിൽ വിശ്വസ്തനും മഹാനുമായിരുന്നു. നാം രാജാധിരാജാവും യജമാനനുമായ നമ്മുടെ കർത്താവിന്റെ തിരുസന്നിധിയിൽ എപ്രകാരം വർത്തിക്കുന്നു എന്നു ചിന്തിച്ചു നോക്കാം. കഴിഞ്ഞ ജീവിതം പരിശോധിക്കുമ്പോൾ കർത്താവിന്റെ ഹിതത്തിനു യോജിക്കാത്ത എത്രയെത്ര അശുദ്ധിയിൽ കൂടെ ജീവിച്ചു. കർത്താവിനു് അനുയോജ്യരായി ജീവിക്കുവാൻ സന്നദ്ധത പ്രകടിപ്പിച്ചാൽ കൃപയിൽ നിന്നു കൃപയിലേക്കു വരുവാൻ നമുക്കു കഴിയുന്നതാണു്. മാന്യനും മഹാനുമായി ജീവിക്കുവാൻ നമുക്കു സാധിച്ചുവോ? ലോക പ്രകാരം വിശ്വസ്തരായി കഴിയുവാൻ ഒരു വേള നാം യത്നിച്ചിട്ടുണ്ടാവാം. എന്നാൽ ആത്മീയ പരിവർത്തനം വരുത്തുവാൻ നാം അപ്രാപ്തരെങ്കിൽ അധ:പതിച്ചു പോകുന്നതാണു്. സർവ്വ പ്രധാനമായ നമ്മുടെ ലക്ഷ്യം യേശുതമ്പുരാന്റെ മുമ്പിൽ വിശ്വസ്തപാലനാകുക എന്നതായിരിക്കട്ടെ. നാനാപ്രകാരേണയും കർത്തൃപ്രസാദം സമ്പാദിക്കുവാൻ ശ്രമിക്കുക. മറ്റുള്ളവരുമായുള്ള ഇടപാടുകളിൽ— കുടുംബജീവിതത്തിൽ—പോലും മാന്യമായി പെരുമാറുവാൻ നാം കരുതിയിട്ടുണ്ടോ? സഭാ ജീവിതത്തിൽ മാന്യത പാലിച്ചിട്ടുണ്ടോ? ഒരു സംഭവം പറയാം. മാന്യനായ ഒരു മലഞ്ചരക്കു കച്ചവടക്കാരൻ ആലപ്പുഴയുമായി കച്ചവടം നടത്തിവരുമ്പോൾ ആലപ്പുഴെ ഒരു കൊച്ചു പയ്യനുമായി ഇടപെടുകയുണ്ടായി. കച്ചവടക്കാരൻ ആലപ്പുഴ ചെന്നാൽ ചില ചില്ലറ സഹായങ്ങളെല്ലാം ഈ കൊച്ചൻ ചെയ്തുകൊടുക്കുകയും നന്ദി സൂചകമായി ചില പ്രതിഫലങ്ങൾ കച്ചവടക്കാരനിൽനിന്നും സ്വീകരിക്കുകയും ചെയ്തുമായിരുന്നു. ഇങ്ങനെ ഇവർ തമ്മിൽ അവിഭാജ്യമായ ഒരു സ്നേഹബന്ധം പുലർത്തി. കാലക്രമേണ കച്ചവടക്കാരന്റെ മകനുമായും കൊച്ചൻ പരിചയത്തിലായി. ഈ നല്ല കൊച്ചന്റെ സത്സ്വഭാവം കണ്ടു് അപ്പന്റെ അനുവാദത്തോടുകൂടി ഈ പയ്യനെ സ്വഭവനത്തിലേക്കു വിളിച്ചു കൊണ്ടുപോയി. ഇവൻ ഈ മാന്യ കുടുംബത്തിൽ വിശ്വസ്തനായി കഴിയുമ്പോൾ ഒരിക്കൽ പിതാവു കാലധർമ്മം പ്രാപിച്ചു. കുറേക്കൂടി കഴിഞ്ഞപ്പോൾ ആലപ്പുഴക്കാരൻ യുവാവു് കച്ചവടക്കാരന്റെ വീട്ടു വിചാരകനായി ഉയർന്നു. അപ്പോഴേക്കും മകൻ വിവാഹം കഴിച്ചു് നാലു് മക്കളുടെ പിതാവായിത്തീർന്നിരുന്നു. പരിചയമില്ലാത്തവർക്കു തോന്നും കാര്യസ്ഥനായ ആലപ്പുഴക്കാരനാണു് യഥാർത്ഥ ഗൃഹനായകൻ എന്നു്. അപ്രകാരം ആയി ഈ കുടുംബത്തിന്റെ നില. വീട്ടുടയവനായ മകൻ കച്ചവടം പ്രമാണിച്ചു് അവിടെയും ഇവിടെയും ആയിരിക്കുമ്പോൾ ആലപ്പുഴക്കാരന്റെ ഭരണമാണവിടെ. കൊച്ചുകുഞ്ഞു് തള്ളയുടെ സമീപത്തും മറ്റു മൂന്നു കുട്ടികൾ കാര്യസ്ഥന്റെക്കൂടെയുമാണു് രാത്രിയിൽ ഉറക്കം തന്നെ. ഒരു ദിവസം ഗൃഹനാഥൻ അകലെ എവിടെയോ ആയിരിക്കുമ്പോൾ ഈ വിശ്വസ്തനായ കാര്യസ്ഥൻ കാര്യവശാൽ ഭാര്യയേ വെട്ടി കൊലപ്പെടുത്തി ഒരു കുളത്തിൽ ഒളിച്ചു. കുളത്തിലെ വെള്ളത്തിലേക്കു് കരയിൽനിന്നും കൈത ചെടി വളർന്നു കിടന്നിരുന്നതിനാൽ അതിനിടയിൽ ഒളിച്ചു കിടക്കുന്നതിനു സൗകര്യമായിരുന്നു. ആരോ സ്ത്രീകൾ കുളിച്ചുകൊണ്ടിരിക്കെ കൈതയുടെ ഇടയിലെ മനുഷ്യശിരസ്സു് കാണുകയും അങ്ങനെ ഈ മനുഷ്യാധമനെ പിടികൂടുകയും ചെയ്തു. നീചരിൽ നീചനായ ദാസാ! നിന്നെ ബാല്യം മുതൽ പോറ്റിപ്പുലർത്തി സർവ്വ കൈകാര്യകർത്തൃത്വവും നൽകിയ കുടുംബത്തോടു്—നിന്റെ യജമാനനോടു നീ കാണിച്ച വിശ്വസ്തത വിചിത്രം തന്നെ! പലരുടെയും ജീവിതാനുഭവം ഇപ്രകാരമല്ലേ? മാന്യതയും വിശ്വസ്തതയുമില്ല. സഭാപരമായി ചിന്തിക്കുമ്പോൾ കേവലം ബാഹ്യപ്രലോഭനങ്ങൾക്കു വിധേയമല്ലേ നമ്മുടെ വിശ്വാസം? നൈമിഷികങ്ങളായ ധനസമ്പാദനത്തിനുവേണ്ടി എത്രയെത്രയാളുകൾ സഭാമാതാവിനെ വെട്ടാറില്ല? ഇംഗ്ലണ്ടിൽ മാന്യനായ ഒരാളിന്റെ 2000-പവൻ കള്ളന്മാർ മോഷ്ടിച്ചു കൊണ്ടുപോയി. അയാൾ സങ്കടപ്പെട്ടു "എന്റെ മോഷ്ടിക്കപ്പെട്ട പണപ്പെട്ടി കണ്ടുകിട്ടിയാൽ ആദ്യം കാണുന്ന പാവപ്പെട്ടവനു് അതിൽ പത്തിലൊന്നു കൊടുത്തേക്കാം" എന്നയാൾ മനസ്സിൽ നിശ്ചയിച്ചു. അചിരേണ പെട്ടി കണ്ടുകിട്ടി. തെളിവു സ്വീകരണം കഴിഞ്ഞു പെട്ടി ഇയാൾക്കു മടക്കിക്കൊടുത്തു. അങ്ങനെ പണപ്പെട്ടിയുമായി വീട്ടിലേക്കു മടങ്ങുമ്പോൾ ആദ്യമായി ഒരു കുരുടനെ കണ്ടുമുട്ടി. നേർന്നു പവൻ കുരുടനു കൊടുക്കാൻ തീരുമാനിച്ചു. കുരുടനോടു കാര്യങ്ങളെല്ലാം അദ്ദേഹം വിശദീകരിച്ചു. കുരുടനു് എന്തെന്നില്ലാത്ത ആനന്ദമുണ്ടായി. ഉത്തരക്ഷണത്തിൽ 200 പവന്റെ ഉടമസ്ഥനാവുക എന്ന ഭാഗ്യം ഓർത്തു് അവൻ മനസ്സാ സന്തോഷിച്ചു. രണ്ടുകൈകളും നീട്ടി സംഭാവന സ്വീകരിച്ചു. ദാതാവിനെ ഹൃദയംഗമമായി ആശീർവദിച്ചു. പൊട്ടക്കണ്ണനു പെട്ടെന്നൊരാഗ്രഹം മനസ്സിൽ. 2000-പവൻ ഉൾക്കൊള്ളുന്ന ഈ പെട്ടിയിൽ ത-

അസ്സീസിയിലെ ഫ്റാൻസിസ്. 68.

# മൂന്നു കുമാരികൾ

(എം. കുഴ്യൻ)

ഫ്റാൻസിസ് 'വീട്ടിൽ' മടങ്ങിയെത്തി. ഹേമന്തർത്തു ചുററുപാടുമുള്ള ഓക്കുമരത്തോട്ടങ്ങളിൽ സ്വർണ്ണാഭ ചാർത്തി. മഞ്ഞ നിറത്തിലുള്ള ഇലകൾ സൂര്യപ്രകാശത്തിൽ വെട്ടിത്തിളങ്ങിക്കൊണ്ടിരുന്നു. ഫ്റാൻസിസിന്റെ കുടിലിലേക്ക് സമന്ദം പ്രവേശിച്ച സൂര്യരശ്മികൾ അദ്ദേഹത്തിന്റെ മൃദുലഗാത്രത്തിലൂടെ സഞ്ചരിച്ച് ആ വന്ദ്യപുരുഷനെ തലോടി സമാശ്വസിപ്പിച്ചു. സഹോദരനായ ഭാസ്കരൻ തന്റെ സുഹൃത്തിനെ സാന്ത്വനപ്പെടുത്തുകയാണോ എന്നു തോന്നും. ആ ചെറിയ മേശപ്പുറത്ത് ഒരു കഷണം തണ്ണിമത്തങ്ങയും സ്വല്പം മൽസ്യവും ഏതാനും പഴങ്ങളും ഒന്നു രണ്ടു കഷണം കേക്കും നിരത്തിവച്ചിട്ടുണ്ട്; സഹോദരനായ ശരീരത്തെ പ്രീണിപ്പിക്കുന്നതിനുള്ള പദാർത്ഥങ്ങളാണവ! ലിയോ ഒരു പ്രാർത്ഥനാപുസ്തകവുമായി കിടക്കയ്ക്കു സമീപമിരിക്കുന്നു. ഏലിയാസ് അസ്വസ്ഥനായി അങ്ങുമിങ്ങും നീങ്ങി മരുന്നുകുപ്പികൾ പരിശോധിക്കുകയാണ്. വേദന കുറയുന്നതിന് എന്തെങ്കിലും പുരട്ടുന്നതിനു കിട്ടുമോ എന്നു പരിശോധിക്കുകയായിരിക്കണം. ഇടയ്ക്കിടയ്ക്ക് മുററത്തുകൂടെ നടന്നു പോകുന്ന സഹോദരന്മാർ മുറിയിലേക്കെത്തിനോക്കി നടന്നു പോകും; സ്നേഹാർദ്രവും വേദന കലർന്നതുമായ നോട്ടമാണത്. രോഗിയുടെ നില എങ്ങനെയിരിക്കുന്നെന്നുള്ള ഒരു അന്വേഷണം. ഇല്ല, മരണനാഴിക ഇനിയും സമാഗതമായിട്ടില്ല. വിളക്കിലെ എണ്ണ വററിക്കഴിഞ്ഞു; ഇനിയും കരിന്തിരി കത്തുകയാണ്.

റൂഫിനോ അകത്തു കടന്നു, ഫ്റാൻസിസിന്റെ കിടക്കയ്ക്കു സമീപം ഇരുന്നു. ക്ലാരയുടെ അഭിവാദനങ്ങളും രോഗാന്വേഷണവുമായിട്ടാണ് ആ സഹോദരന്റെ ആഗമനം. ഏതാണ്ട് ഏഴു കൊല്ലം മുമ്പ് കർദ്ദിനാൾ ഉഗോലിനോയുടെ പ്രേരണയിൽ ക്ലാരയുടെ കീഴിലുള്ള ദ്വിതീയ സമൂഹത്തിന്റെ നിയമങ്ങൾ വളരെ കർക്കശമായിരുന്നു. സഹോദരന്മാർ അവരുടെ കോൺവെൻറു ഭിത്തിക്കു വെളിയിൽ പോകുന്നതിനെ കർശനമായി നിരോധിക്കുകയാണുണ്ടായത്. ഇപ്പോഴിതാ ഫ്റാൻസിസിന്റെ അത്യാസന്നരോഗനിലയിൽ ഒന്നു വന്നു കാണുന്നതിനു പോലും ക്ലാരയ്ക്കു അനുവാദമില്ല, ഉഗ്രമായ ദാരിദ്ര്യവ്രതം തന്നെ. നൈസർഗ്ഗികമായ സ്ത്രൈണസ്വഭാവം ആ മഹതിക്കുമില്ലേ? സ്ത്രീസഹജമായ അനുകമ്പയും ആർദ്രഹൃദയവും അവർക്ക് ഉണ്ടായിക്കൂടെന്നു നിരോധിക്കാനാവുമോ? ഏതായാലും ക്ലാര ദുസ്സഹമായ ഹൃദയവ്യഥയ്ക്കു വിധേയയായി. ഇടയ്ക്കിടയ്ക്ക് പോർട്ട്യുങ്കുലയിലേക്ക് കുറിപ്പുകൾ കൊടുത്തയക്കുന്നതിലാണ് ആ മഹതി സ്വല്പമൊരു സാമധാനം കണ്ടെത്തുന്നത്. തനിക്കും തന്റെ സഹോദരിമാർക്കും ഫ്റാൻസിസിന്റെ നേർക്കുള്ള സ്നേഹബഹുമാനങ്ങൾ ആവർത്തിച്ചു ഉറപ്പിക്കുന്നതും അദ്ദേഹത്തിന്റെ രോഗനിലയിൽ ഉൽക്കണ്ഠ പ്രദർശിപ്പിക്കുന്നതുമായ കത്തുകൾ.

ഈ സന്ദേശങ്ങൾ ഫ്രാൻസിസിനെ ക്രൂരതലായി വികാരഭരിതനാക്കി; മാ

---

ന്റെ ദരിദ്രകരങ്ങൾ ഒന്നിട്ടു തപ്പിക്കാണുവാനൊരു വാഞ്ഛ. കാര്യം മനസ്സിലാക്കിയ പെട്ടിയുടെ ഉടമസ്ഥനായ മാന്യൻ സമ്മതിച്ചു. കുരുടൻ തുറന്ന പെട്ടിയിൽ കൈയ്യിട്ടു. തുടർന്നൊരു നിലവിളിയും. താൻ കഷ്ടപ്പെട്ട് ഇരന്നു സമ്പാദിച്ച പണപ്പെട്ടി മാന്യനായി അഭിനയിച്ചുകൊണ്ടൊരുവൻ എതിരെ വന്നു തട്ടിക്കൊണ്ടു പോകാൻ ശ്രമിക്കുന്നു എന്നായിരുന്നു നിലവിളിയുടെ സാരം. ആളുകൾ ഓടിക്കൂടി. പോലീസ് ഇടപെട്ട് ഇരുവരെയും ന്യായാധിപന്റെ മുമ്പിൽ ഹാജരാക്കി. ഇരുഭാഗത്തേയും വാദങ്ങൾ ന്യായാധിപൻ കേട്ടിട്ട് കുരുടന്റെ കൈയ്യിൽ സൂക്ഷിച്ചിരുന്ന–200–പവനും കൂടെ എടുത്ത് പെട്ടിയിലാക്കി മാന്യനു കൊടുക്കുവാനും കുരുടനെ മുക്കാലിയിൽ കെട്ടി ഒരു ഡസൻ നല്ല അടി കൊടുത്തു പറഞ്ഞയയ്ക്കുവാനും വിധിച്ചു. അർഹതയില്ലാതെ അന്യന്റെ പെട്ടി തപ്പാൻ വ്യാമോഹിച്ചതിന്റെ ഫലം അനുഭവിച്ചുകൊണ്ട് അവൻ ഇളിഭ്യനായിപ്പോയി. മോഷണത്തിന്റെ ഫലം ഇപ്രകാരമായിരിക്കും. അവരവർ ആയിരിക്കുന്ന അവസ്ഥയിൽ വിശ്വസ്തരായിരിക്കു. സഭാമാററം ഒരു ഫാഷ്യനായി സ്വീകരിച്ചിരിക്കുന്ന മതംമാററക്കാരാ! നിനക്കിതു ഭൂഷണമല്ലേ! ഓർത്തുകൊൾക, ഫലം നീ അനുഭവിക്കും. സഭയെ ഒററിക്കൊടുക്കാത്തതിൽ ഭിക്ഷതേടേണ്ടിവന്നാലും അതായിരിക്കും അഭികാമ്യമായിട്ടുള്ളത്. ആത്മാഭിമാനം തീറെഴുതിക്കൊടുക്കുവാൻ നീ ഉത്സാഹിക്കരുതേ എന്നപേക്ഷിക്കുന്നു. (തുടരും)

—o—

ത്രമല്ല, ക്ളാരയുടെ സ്ഥിതിയുടെ ദൈന്യത അദ്ദേഹത്തെ അനുകമ്പാർദ്രനാക്കാതിരുന്നില്ല. അദ്ദേഹം ക്ലാരയെ, പ്രത്യേകമായ രീതിയിൽ, പൈതൃകമായ വാൽസല്യത്തോടെ സ്നേഹിച്ചുവെന്നാണ് "പൂർണ്ണതയുടെ ദർപ്പണ"ത്തിൽ പറയുന്നത്. മുമ്പ് ലിയോയ്ക്കു സമ്മാനിച്ചതുപോലെ ഒരു സ്മാരക സന്ദേശം ക്ളാരയ്ക്കും സഹോദരിമാർക്കും നൽകുന്നതു് അവർക്കു ആശ്വാസദായകമായിരിക്കുമെന്നു വിചാരിച്ച് അദ്ദേഹം താഴെ കാണുന്ന സന്ദേശം പറഞ്ഞു കൊടുത്തു് എഴുതിച്ചു:

"കൊച്ചു സഹോദരനായ ഫ്റാൻസിസാകുന്ന ഞാൻ, എന്റെ കാർത്താവാകുന്ന യേശുക്രിസ്തുവിന്റെയും അദ്ദേഹത്തിന്റെ പരിശുദ്ധ മാതാവിന്റെയും ജീവിതവും ദാരിദ്ര്യവും പിന്തുടരുന്നതിനും അന്ത്യം വരെ അതിൽ തുടർന്നു വ്യാപൃതനാകുന്നതിനും ആഗ്രഹിക്കുന്നു. എന്റെ പ്രിയ സഹോദരിമാരെ, നിങ്ങളും ഈ വിശുദ്ധ ജീവിതത്തിലും ദാരിദ്ര്യത്തിലും സദാ കഴിയണമെന്നു് നിങ്ങളോടു ഞാൻ അഭ്യർത്ഥിക്കുകയും നിങ്ങളെ അപ്രകാരം ഉൽബോധിപ്പിക്കുകയും ചെയ്തു കൊള്ളുന്നു: അത്യന്തം ശ്രദ്ധാലുവായിരിക്കുക; മററാരുടെയെങ്കിലും ഉൽബോധനമോ ഉപദേശമോ നിങ്ങളെ വഴി തെററിക്കാതിരിക്കട്ടെ."

ഫ്റാൻസിസ് കൈ നീട്ടി റൂഫിനോയുടെ കൈത്തണ്ടിൽ പിടിച്ചുകൊണ്ടു പറഞ്ഞു: "ഞാൻ ഇനിയും അവളെ കാണുകയില്ലെന്നു് ആ വിശുദ്ധ സഹോദരിക്കെഴുതുക. ഞാൻ അവൾക്കു് അനുഗ്രഹങ്ങൾ ആശംസിക്കുന്നു. എല്ലാ വിധത്തിലുമുള്ള ശോകവും വ്യാകുലചിന്തയും ഉപേക്ഷിക്കുവാൻ അവളോടു പറയുക. അവൾക്കു് ഇവിടെ വന്നു് എന്നെ കാണുവാൻ നിർവാഹമില്ലല്ലോ. അവൾ മരിക്കുന്നതിനു മുമ്പ് അവളും സഹോദരിമാരും എന്നെ കാണും; അങ്ങനെ അവർക്കാശ്വാസം ലഭിക്കും. ഞാൻ മരിച്ചു കഴിയുമ്പോൾ, എന്റെ ശരീരം സാൻഡാമിയാനോവഴി കൊണ്ടു പോകുന്നതാണ്."

ഈ സന്ദേശവും വഹിച്ച് റൂഫിനോ യാത്രയായി........

രോഗിയായ ഫ്റാൻസിസ് പരിചരണത്തിനു് സാൻഡാമിയാനോയിലേക്കു പോയതു നാം കണ്ടു.

ഇപ്പോൾ ആസന്നമരണനായി പോർട്യങ്കുലയിലെത്തിയ ഫ്റാൻസിസ് ഒരു സ്ത്രീരത്നത്തെ കാണുവാൻ ആഗ്രഹം പ്രകടിപ്പിച്ചു. റോമിൽ പാർക്കുന്ന സെററിസോളിലെ ഗിയാക്കോമാ പ്രഭ്വിക്കു് അദ്ദേഹം ഒരു സന്ദേശം അയച്ചു. പോർട്യങ്കുലയിൽ വന്നു തന്നെ കാണുന്നതിനുള്ള ഒരു ക്ഷണമായിരുന്നു അതു്.

ഗിയാക്കോമാ സമ്പന്നയും ഉൽകൃഷ്ടയുമായ ഒരു മഹിളാരത്നമായിരുന്നു. ആദ്യകാലത്തു തന്നെ അവർ ഫ്റാൻസിസിനെ ഭക്തിനിഷ്ഠയോടെ ആരാധിക്കാൻ തുടങ്ങിയിരുന്നു. ഫ്റാൻസിസോ സഹോദരന്മാരോ തലസ്ഥാന നഗരത്തിൽ ചെല്ലുമ്പോഴൊക്കെ ഗിയാക്കോമാ അവർക്കൊരു മാതാവിനെപ്പോലെയാണ്. ആ സ്ത്രീയുടെ ജീവിതലാളിത്യവും സ്വഭാവ വൈശിഷ്ട്യവും കണ്ടു് സഹോദരന്മാർ അവരുടെ ഗൃഹം തന്നെ, റോമിൽ പോകുമ്പോഴൊക്കെ അവരുടെ താമസസ്ഥലമായി അംഗീകരിച്ചു. ഇക്കാരണത്താൽ ഫ്റാൻസിസ് ആ മഹതിയെ തന്റെ സമൂഹത്തിലൊരംഗമായി കരുതി, അവരെ "സഹോദരനായ ഗിയാക്കോമാ" എന്നു വിളിച്ചുവന്നു. ഉടൻ തന്നെ പോർട്യങ്കുലയിലേക്കു വരണമെന്നും, വരുമ്പോൾ തന്റെ ശവശരീരത്തെ അണിയിക്കുന്നതിനു് ആവശ്യമായ വസ്ത്രങ്ങളും ഏതാനും മെഴുകുതിരിയും ഫ്റാൻസിസിനു് ഏററവും രുചികരമായി ഗിയാക്കോമാ ഉണ്ടാക്കാറുള്ള ഏതാനും ബദാം കേക്കുകളും കൂടെ കൊണ്ടു വരണമെന്നും ഫ്റാൻസിസ് ആ മഹതിയുടെ പേർക്കു എഴുതി.

കേക്കിനുവേണ്ടിയുള്ള ഈ അഭ്യർത്ഥനയും, ഒരു സ്ത്രീ തന്റെ കോൺവെൻറു ഭിത്തികൾക്കുള്ളിലേക്കു നീട്ടിയ ക്ഷണവും മാമൂൽ ചട്ടങ്ങളെ അബോധപൂർവമായിത്തന്നെ അദ്ദേഹം ലംഘിച്ചിരുന്നുവെന്നതിനു് അവസാന കാലത്തു തന്നെയുണ്ടായ ദൃഷ്ടാന്തങ്ങളാണ്.

ആ എഴുത്തു പൂർത്തിയായി, സന്ദേശവാഹകൻ സ്ഥലം വിടുന്നതിനു് മുമ്പുതന്നെ സഹോദരന്മാരിൽ ചിലർ ഓടി അകത്തു വന്നു. ഗിയാക്കോമാ പ്രഭ്വിയും പുത്രനും കൂടെ മററു ചിലരും ധാരാളം സാമാനവുമായി പടിവാതിൽക്കൽ കാത്തുനിൽക്കുന്നുവെന്നു് അവർ ഫ്റാൻസിസിനെ ധരിപ്പിച്ചു. പോർട്യങ്കുലയിലുള്ള സകലരും ഇതൊരത്ഭുതമായി പരിഗണിച്ചു. സ്നേഹത്തിന്റെ അത്ഭുതവ്യാപാരങ്ങളിൽ ഒന്നുമാത്രമായിരുന്നു അതു്. ഫ്റാൻസിസ് ആസന്നമരണനായി കിടക്കുന്നുവെന്ന ശ്രുതി ഇററലിയിൽ അങ്ങോളമിങ്ങോളം പരന്നു കഴിഞ്ഞിരുന്നു. ആ വാർത്ത കേട്ടപാടെ, ഒട്ടും താമസിക്കാതെ, ആവശ്യം വരുമെന്നു തോന്നിയ ഒട്ടനവധി സാമാനങ്ങളുമായി ഗിയാക്കോമാ യാത്ര തിരിക്കുകയാണുണ്ടായതു്. രുചിയും വൃത്തിയുമുള്ള ഏതാനും നല്ല തുണിയും, കുറേ മെഴുകുതിരിയും ഫ്റാൻസിസിനു് ഹിതകരമായ മധുരപലഹാരവും എടുക്കാൻ അവർ മറന്നിരുന്നില്ല.

ഗിയാക്കോമാ പടിവാതിൽക്കൽ എത്തിയെന്നു കേട്ടപ്പോൾ ഫ്റാൻസിസിനു് സന്തോഷമായി. അദ്ദേഹം പറഞ്ഞു. "ഗിയാക്കോമായെ ഇവിടെക്കു് അയച്ച ദൈവം അനുഗ്രഹിക്കപ്പെട്ടവൻ. അവളെ അകത്തേക്കു വിടുക. സ്ത്രീകളെ സംബന്ധിക്കുന്ന നിയമം സഹോദരനായ ഗിയാക്കോമയെ ബാധിക്കുന്നതല്ല."

നിയമത്തിന്റെ മുനയിൽ തൂങ്ങുന്ന ചിലരെ അതു് അമ്പരപ്പിച്ചിരിക്കണം. എങ്കിലും ആരും എതിരു പറഞ്ഞില്ല. പടിവാതിൽ തുറന്നു കൊടുത്തു. സ്നേഹമയിയായ ആ മഹതി ഫ്റാൻസിസ് കിടക്കുന്ന മുറിയിലേക്കു് ഓടിയണഞ്ഞു. ഫ്റാൻസിസിനെ കണ്ടു് അവർ കിടക്കയ്ക്കു സമീപം മുട്ടിന്മേൽ വീണു, അദ്ദേഹത്തിന്റെ പാദത്തിങ്കലുള്ള കിടക്കവിരിയിൽ മുഖം മറച്ചു. അവസാനഘട്ടം വരെ താൻ അദ്ദേഹത്തെ വിട്ടുപിരിയാൻ ഭാവമില്ലെന്നു് ഗിയാക്കോമ നിർബന്ധം പിടിച്ചു. തന്റെ മരണദിനം വരെ തന്റെ കൂടെ പാർത്തു കൊള്ളുന്നതിനു് ഫ്റാൻസിസ് അനുവാദം നൽകി.

ആ മഹതി ഇന്നും അദ്ദേഹത്തോടൊന്നിച്ചുണ്ടു്. ഫ്റാൻസിസിന്റെ മരണശേഷം ഗിയാക്കോമ അസ്സീസ്സിയിൽ തിരിച്ചു വന്നു, തന്റെ ജീവിതവും ധനവും ഫ്റാൻസിസ് ആരംഭിച്ച പ്രവർത്തനങ്ങൾക്കായി സമർപ്പിച്ചു. അസ്സീസ്സിയിൽ വച്ചു് ഏലിയാസ് ലിയോയേയും ഫ്റാൻസിസിന്റെ ആദർശങ്ങളോടു് കൂറു പുലർത്തി ജീവിച്ച മററു സഹോദരന്മാരെയും പീഡിപ്പിച്ച കാലത്തു് ഗിയാക്കോമാ അവർക്കു് ഒരു താങ്ങും തണലുമായിരുന്നു. ലിയോക്കു് ഒരു കുപ്പായം വാങ്ങുന്നതിനുവേണ്ടി ഗിയാക്കോമാ ആരിൽനിന്നോ രണ്ടു പവൻ വാങ്ങിയെന്നു കാണിക്കുന്ന ഒരു രേഖ ഇന്നും സൂക്ഷിച്ചിട്ടുണ്ടു്. ഫ്റാൻസിസിന്റെ മരണ ശേഷം 50 വർഷം കഴിഞ്ഞു് ലിയോ മരിക്കാൻ കിടക്കുമ്പോൾ, ബ്രദർ ഗിയാക്കോമാ എന്നൊരു വൃദ്ധ അടുത്തിരുന്നു തലയണ തി

(ശേഷം 10-ാംപേജിൽ)

| | | |
|---|---|---|
| ഞായർ | 11 | 28 |
| തിങ്കൾ | 12 | 29 |
| ചൊവ്വാ | 13 | 30 |
| ബുധൻ | 14 | 1 |
| വ്യാഴം | 15 | 2 |
| വെള്ളി | 16 | 3 |
| ശനി | 17 | 4 |

**Thought for the Week**

Now, to me it seems clear that what our Lord has done for us is to lay down certain principles for application which are themselves expressive of a spirit in which we are to live, but that He always leaves to us the question how those principles are in fact to be applied.

Archbishop Temple

# THE CHURCHWEEKLY

## നടുക്കടലിലെ സുരക്ഷിതത്വം

ജീവിതസൗഭാഗ്യത്തെപ്പററിയുള്ള ഉറപ്പ് എല്ലാവരും ആഗ്രഹിക്കുന്ന ഒന്നാണ്. എമേഴ്സൺ പറഞ്ഞിട്ടുണ്ട്. "നമ്മിൽ പലർക്കും പ്രാരബ്ധങ്ങളെല്ലാം വിട്ട് എവിടെയെങ്കിലും സ്വസ്ഥമായി, അല്ലലുകളിൽ നിന്നെല്ലാം ഒഴിഞ്ഞുസുരക്ഷിതബോധത്തോടുകൂടി താമസിക്കണമെന്നാഗ്രഹമുണ്ട്. എന്നാൽ നമ്മുടെ പ്രത്യാശയും രക്ഷയും ഇരിക്കുന്നതു നമ്മുടെ അനിശ്ചിതമായ പ്രാരബ്ധാവസ്ഥയിലാണ്". കുറച്ചു വിസ്മയജനകമായിത്തോന്നാവുന്ന ഒരഭിപ്രായമാണിത്. എന്നാൽ ജീവിതത്തിന്റെ അനിശ്ചിതാവസ്ഥ പലരേയും പ്രയത്നത്തിലേക്കും, ഉത്സാഹപൂർവ്വമായ പ്രവർത്തനത്തിലേക്കും നയിക്കുന്നുണ്ട്. അനിശ്ചിതത്വവും അരക്ഷിതബോധവും പലരുടേയും ജീവിതാനുഭവങ്ങളിൽ അനുഗ്രഹപ്രദമായി ഭവിച്ചിട്ടുണ്ട്. ഭൗതികമായ സുരക്ഷിതബോധത്തിൽ മതിമറന്ന ഒരു മനുഷ്യന്റെ ഉപമ യേശുക്രിസ്തു പറഞ്ഞതു വി. ലൂക്കോസിന്റെ സുവിശേഷത്തിൽ വിവരിച്ചിട്ടുണ്ട്. ഉണ്ടായിരുന്ന നെല്ലറകൾ പോരാതെ വന്നപ്പോൾ പുതിയ എടുപ്പുകൾ തീർത്ത് അവയിൽ ധാന്യം നിറച്ചു. "മനുഷ്യ! തിന്നുക, കുടിക്കുക" എന്നു പറഞ്ഞു അവന്റെ സുരക്ഷിതബോധത്തിൽ അഹങ്കരിച്ചു. എന്നാൽ ദൈവം അവനെ മൂഢാ! എന്നാണു വിളിച്ചതു്. ധനവും പ്രതാപങ്ങളും സുരക്ഷിതത്വം നൽകുന്നുണ്ടോ? രോഗത്തിൽ നിന്നും മരണത്തിൽനിന്നുമുള്ള സുരക്ഷിതബോധം ധനം നൽകുമോ? ധനം വർദ്ധിച്ചുവരുന്തോറും ഉള്ളതു സൂക്ഷിക്കാൻതന്നെ കൂടുതൽ വേണമെന്നുള്ള ഒരു അനുഭവവൈചിത്ര്യത്തിലാണ് പലരും ചെന്നു ചാടുന്നതു്. ഇങ്ങനെ പറയുന്നതുകൊണ്ടു കഷ്ടകാലത്തേക്ക് എന്തെങ്കിലും കരുതിവെയ്ക്കുന്നതു തെററാണ് എന്നർത്ഥമില്ല.

അവനവന്റെ സമയവും പണവും ലക്കില്ലാതെ നഷ്ടപ്പെടുത്തിയിട്ട് അന്യരുടെ സഹായം പ്രതീക്ഷിച്ചുനടക്കുന്നവനേയും കളപ്പുരയിൽ കൂട്ടിവച്ചവനെ ദൈവം വിളിച്ചതുപോലെ "മൂഢാ" എന്നു വിളിച്ചേക്കാം. ഭാവിയേപ്പററിയുള്ള അരക്ഷിതബോധത്തിന്റെ ഉൽക്കണ്ഠമൂലം ഹൃദയം വെന്തുരുകുന്നവരുടെ കാര്യത്തിൽ ഒരു ആശ്വാസമായിരിക്കും ക്ഷേമരാഷ്ട്രങ്ങളിൽ ഏർപ്പെടുത്തിയിരിക്കുന്ന സോഷ്യൽ ഇൻഷ്വറൻസ് പദ്ധതികൾ. മനുഷ്യർ പരസ്പരം സഹായിക്കുന്നതിൽ നിന്നു ജനിക്കുന്ന സുരക്ഷിതബോധം ആഗ്രഹിക്കത്തക്കതായിരിക്കാം. എന്നാൽ യേശുക്രിസ്തുവിന്റെ ഉപമയിലെ പ്രധാനപാഠം സുരക്ഷിതബോധം മനുഷ്യനുണ്ടായിരിക്കരുതെന്നുള്ളതല്ല. ധനത്തിൽ ആ ബോധം അടിസ്ഥാനപ്പെടുത്തുന്നതിലുള്ള മൂഢതയെയാണു കർത്താവു വിശദമാക്കുന്നതു്. ഭൗതികമായ അഭിവൃദ്ധിയോ, സൈനികസന്നാഹങ്ങളുടെയും, യുദ്ധക്കപ്പലുകളുടെയും ആധിക്യമോ ഒരു രാജ്യത്തിനും സുരക്ഷിതബോധം നൽകിയിട്ടില്ല. ആററംബോംബുണ്ടാക്കിയവരാണ് ഏററവും ഭയവിഹ്വലരായിക്കഴിയുന്നതെന്നു കാണുന്നതു വളരെ വിചിത്രമായി തോന്നാം. പക്ഷെ പരമാർത്ഥം അങ്ങനെയാണ്. ബ്രിട്ടീഷ്നാവിക പാരമ്പര്യത്തിന്റേയും ധനശക്തിയുടേയും ശാസ്ത്രീയവിജ്ഞാനത്തിന്റേയും അഭിമാനസ്തംഭമായിരുന്ന അതിഭീമമായ "ടൈററാനിക്ക്" കപ്പൽ വെള്ളത്തിലിറക്കിയപ്പോൾ ദൈവം വിചാരിച്ചാലും ഈ കപ്പൽ മുക്കാൻ സാധിക്കയില്ലെന്ന് ആരോ പറയുകയുണ്ടായി. പലരും അതു് മനസ്സിൽ വിചാരിച്ചതേ ഉള്ളു. അതിന്റെ പ്രഥമസമുദ്രയാത്രയിൽതന്നെ മഞ്ഞുകട്ടയിൽ മുട്ടി മനുഷ്യന്റെ ആ അത്ഭുതനേട്ടം കടലിൽ താണു. മനുഷ്യന്റെ സുരക്ഷിതബോധം ധനസമൃദ്ധിയിൽ നിന്നാണുത്ഭവിക്കേണ്ടതെങ്കിൽ അമേരിക്കയിലും യൂറോപ്യൻരാജ്യങ്ങളിലുമാണ് അതു പ്രകടമാകേണ്ടതു്. അവിടെ തീരെ കാണുന്നില്ലതാനും. ഈശ്വരാനുഗ്രഹത്തിന്റെ മാനദണ്ഡമായി ധനപ്രതാപങ്ങളെ വീക്ഷിക്കാറുണ്ട്. മഹാനായ ബേക്കൺ പറഞ്ഞിട്ടുള്ളതു്. "അഭിവൃദ്ധി പഴയനിയമത്തിലെ ഒരനുഗ്രഹലക്ഷണമാണ്" എന്നാണ്. മനുഷ്യന്റെ ചിന്താഗതിയിൽ യേശുക്രിസ്തു വരുത്തിയ വിപ്ലവകരമായ പരിവർത്തനം വി. പൗലൂസ് അപ്പോസ്തലന്റെ വാക്കുകളിൽ പ്രതിഫലിക്കുന്നുണ്ട്." മനുഷ്യമനസ്സിനു് അതീതമായ ദൈവത്തിന്റെ സമാധാനം" ആണ് മനുഷ്യന്റെ സുരക്ഷിതബോധത്തിന്റെ അടിസ്ഥാനം. ദൈവത്തിന്റെ സ്നേഹത്തിലും കരുണാമസൃണമായ സംരക്ഷണയിലും വിശ്രമിക്കുന്ന സുരക്ഷിതബോധമാണതു്. സങ്കീർത്തനക്കാരൻ പലപ്പോഴും പരാതിപ്പെടുന്ന ഒരു കാര്യമാണ്. മനസ്സിലാക്കാൻ കഴിയാത്ത ഒരു പ്രശ്നമായി സങ്കീർത്തനത്തിൽ പലപ്പോഴും കാണുന്ന ഒരു തത്വമാണതു്. എന്തുകൊണ്ടാണ് ധനസമൃദ്ധികൾ ദുഷ്ടന്മാരെയും അന്യായക്കാരെയും ആശ്ലേഷിക്കുന്നതു് എന്നാണ് ആ പ്രശ്നം. വളരെ ചുരുക്കമായി മാത്രമെ നന്മയുള്ളവർക്ക് ആ അനുഗ്രഹം ചെന്നു ചേരാറുള്ളു. യേശുക്രിസ്തുവിന്റെ കുരിശ് അനുഗ്രഹത്തിന്റെ വീക്ഷണഗതിയിൽ ഒരു സമൂലപരിവർത്തനം വരുത്തി. ആദ്യസഭയിലെ ക്രിസ്ത്യാനികൾ ധനാഭിവൃദ്ധിക്കു കീർത്തിമാന്മാരായിരുന്നില്ല. ജീവിതവൈഷമ്യങ്ങൾക്കു ധനസമൃദ്ധി നൽകുന്ന പരിഹാരമല്ല അവർ കണ്ടതു്. അവർക്കുണ്ടായിരുന്ന വസ്തുവകകൾ തന്നെ മററുള്ളവർ അപഹരിച്ചപ്പോൾ അവരുടെ നിധി സ്വർഗ്ഗത്തിലാണെന്ന് അവർ മറുപടി പറഞ്ഞു. പീഡയും മരണവും കപ്പലപകടവും ഒന്നും ക്രിസ്തുവിലുണ്ടായിരുന്ന സുരക്ഷിതബോധത്തിനു ഭംഗം വരുത്തിയില്ല. അവയിലെല്ലാം അവർ പ്രകടിപ്പിച്ച ആനന്ദാനുഭൂതിയുടെ തിരതള്ളലാണ് ക്രിസ്തുമാർഗ്ഗത്തിന്റെ മണിദീപമായി പ്രശോഭിച്ചതു്. യേശുക്രിസ്തു നൽകുന്ന സുരക്ഷിതബോധം മറെറാന്നിനും നൽകുവാൻ കഴിയുന്നില്ല. വ്യക്തികളും സഭയും സമുദായവും രാജ്യവും അവിടെ സുരക്ഷിതത്വം കാണണം. സമുദായക്കേസിൽ തോററുപോയാൽ നമ്മുടെ സ്ഥിതിയെന്തെന്നു പരിഭ്രമിക്കുന്ന പലരേയും കാണാം. കൊടുങ്കാററുകൾ അടിക്കുമ്പോൾ കര ചേർന്നു നിൽക്കാതെ കപ്പലുകൾ നടുക്കടലിലേക്കു മാറുകയാണ് കൂടുതൽ സുരക്ഷി

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ആത്മസമർപ്പണവും ത്യാഗസന്നദ്ധതയുമില്ലാത്ത ക്രിസ്ത്വാനുഗമനം.

(എം. ററി.)

"നിങ്ങളിൽ ആരെങ്കിലും ഒരു ഗോപുരം പണിവാൻ ഇച്ഛിച്ചാൽ ആദ്യം ഇരുന്നു് അതു തീർപ്പാൻ വകയുണ്ടോ എന്നു കണക്കു നോക്കുന്നില്ലയോ? അല്ലെങ്കിൽ അടിസ്ഥാനം ഇട്ടശേഷം തീർപ്പാൻ വകയില്ല എന്നു വന്നേക്കാം. കാണുന്നവർ എല്ലാം ഈ മനുഷ്യൻ പണിവാൻ തുടങ്ങി, തീർപ്പാനോ വകയില്ല എന്നു പരിഹസിക്കുമല്ലോ."

(വി. ലൂക്കോസ് 14: 28—30)

"അങ്ങനെ തന്നെ നിങ്ങളിൽ ആരെങ്കിലും തനിക്കുള്ളതൊക്കെയും വിട്ടുപിരിയുന്നില്ല എങ്കിൽ അവനു് എന്റെ ശിഷ്യനായിരിപ്പാൻ കഴികയില്ല."

(വി. ലൂക്കോസ്. 14: 33)

ക്രിസ്തുവിനെ അനുഗമിക്കുക എന്നുള്ളതു വളരെ ഗൗരവമേറിയ ഒരു കാര്യമാണു്. ശരിയായ ആലോചനയും കണക്കുകൂട്ടലുമില്ലാതെ അതിനിറങ്ങിത്തിരിക്കുന്നതിന്റെ അനാശാസ്യതയെയാണു് മേൽ ഉദ്ധരിച്ചിട്ടുള്ള ഉപമയിൽ കർത്താവു ചൂണ്ടിക്കാണിക്കുന്നതു്. ഈ ഉപമയുടെ സന്ദർഭം 25-27 വാക്യങ്ങളിൽ കാണാം. "ഏറിയ പുരുഷാരം അവനോടുകൂടെ പോകുമ്പോൾ അവൻ തിരിഞ്ഞു അവരോടു പറഞ്ഞതു്: എന്റെ അടുക്കൽ വരികയും അപ്പനെയും അമ്മയെയും ഭാര്യയെയും മക്കളെയും സഹോദരന്മാരെയും സഹോദരികളെയും സ്വന്ത ജീവനെയുംകൂടെ പകെക്കാതിരിക്കയും ചെയ്യുന്നവനു് എന്റെ ശിഷ്യനായിരിപ്പാൻ കഴികയില്ല." നമ്മുടെ കർത്താവു് യെരുശലേമിലേക്കുള്ള തന്റെ യാത്രാമദ്ധ്യേ ആണു് ഈ വചനങ്ങൾ ഉച്ചരിച്ചതു്. അനേകം ആളുകൾ തന്റെ യാത്രയിൽ തന്നെ അനുഗമിച്ചു. എന്നാൽ ആ യാത്രയുടെ അന്ത്യം എന്തായിരിക്കുമെന്നു് അവർ അറിഞ്ഞിരുന്നില്ല. വിശ്വസ്തതയോടുകൂടി അവസാനത്തോളം തന്നെ അനുഗമിക്കുവാൻ എത്രമാത്രം ത്യാഗവും സഹനശക്തിയും ആവശ്യമായിരുന്നു എന്നു താൻ അവരെ മനസ്സിലാക്കുവാൻ ശ്രമിക്കയാണു്. സ്വകുടുംബാംഗങ്ങളെപ്പോലും ഉപേക്ഷിക്കുവാൻ തയ്യാറില്ലാത്തവർക്കു തന്റെ ശിഷ്യന്മാരായിരിപ്പാൻ കഴികയില്ല എന്നു പറഞ്ഞതിൽ നിന്നു് കർത്താവു കുടുംബബന്ധങ്ങളെ നിസ്സാരമായി കരുതി എന്നു വിചാരിക്കുന്നതു ശരിയായിരിക്കയില്ല. എന്നാൽ ക്രിസ്തുവിനോടുള്ള ബന്ധം എല്ലാ കുടുംബബന്ധങ്ങളെക്കാൾ ഉപരിയും പ്രാഥമികവുമാണെന്നുള്ള പരമാർത്ഥം താൻ ചൂണ്ടിക്കാണിക്കുകയാണു്. ക്രിസ്തുവിനു വേണ്ടി സ്വന്ത ജീവനെപ്പോലും ബലികഴിക്കുവാൻ ക്രിസ്തുശിഷ്യൻ തയ്യാറായിരിക്കണം എന്നു താൻ വ്യക്തമാക്കുന്നു. സ്വന്ത ജീവനേക്കാൾ ഉപരിയായി ആർക്കും ഒന്നും കൊടുക്കുവാൻ കഴിയുന്നതല്ലല്ലോ. ഇത്ര വലിയ ത്യാഗം മനുഷ്യനിൽനിന്നാവശ്യപ്പെടുവാൻ ദൈവത്തിനല്ലാതെ മനുഷ്യനു സാദ്ധ്യമല്ലല്ലോ. ഒരു മനുഷ്യൻ അതിനു ധൈര്യപ്പെടുകയുമില്ല. യേശുക്രിസ്തുവിന്റെ ദിവ്യത്വത്തിനു് ഇതു തന്നെ ഒരു വലിയ തെളിവാണു്.

മനുഷ്യന്റെ പരിപൂർണ്ണ ആത്മസമർപ്പണം ആവശ്യപ്പെടുന്ന കർത്താവു് ഒരു മനുഷ്യനെന്ന നിലയിൽ പിതാവായ ദൈവത്തിനു പരിപൂർണ്ണമായി സ്വയം സമർപ്പിച്ചു എന്ന പരമാർത്ഥവും നമുക്കു വിസ്മരിച്ചുകൂടാ. പിതാവിന്റെ ഹിതാനുസരണം സ്വന്ത ജീവനെപ്പോലും താൻ ബലികഴിച്ചു. താൻ ചെയ്തതിലപ്പുറമായി യാതൊരു ത്യാഗവും തന്റെ ശിഷ്യന്മാരിൽനിന്നു താൻ ആവശ്യപ്പെടുന്നില്ല. അതാണു് ക്രിസ്തുവിന്റെ ദൃഷ്ടാന്തമാഹാത്മ്യം. അതു മാത്രമല്ല, ദൈവമെന്ന നിലയിലും താൻ സ്നേഹിക്കുന്ന മനുഷ്യനുവേണ്ടി തനിക്കുള്ളതു മുഴുവനും തന്നെത്തന്നെയും ദാനം ചെയ്യുകയല്ലാതെ മറ്റൊരു മാർഗ്ഗവും തനിക്കു സ്വീകാര്യമായിട്ടില്ലായിരുന്നു. പരിപൂർണ്ണ സ്നേഹമുള്ളിടത്തു പരിപൂർണ്ണ ആത്മസമർപ്പണവും ഉണ്ടായിരിക്കും. സ്നേഹത്തിനു മറുവിലയായി സ്നേഹമല്ലാതെമറ്റൊന്നുംകൊടുത്താൽ മതിയാകയില്ല. ദൈവം സ്നേഹമായതുകൊണ്ടാണു് മനുഷ്യന്റെ സ്നേഹം താൻ സർവ്വോപരി ആഗ്രഹിക്കുകയും ആവശ്യപ്പെടുകയും ചെയ്യുന്നതു്. ക്രിസ്തുവിനെ അനുഗമിക്കുവാൻ നമ്മിൽ പലരും ആഗ്രഹിക്കുന്നുണ്ടാവാം. എന്നാൽ അതിനുള്ള വിലകൊടുക്കുവാൻ പലരും തയ്യാറില്ല. അങ്ങനെയുള്ളവർ കണക്കുകൂട്ടാതെ ഒരു വലിയ ഗോപുരം പണിയുവാൻതുടങ്ങുന്ന ആളെപ്പോലെയാണു്. അടിസ്ഥാനം ഇട്ടു പണി കുറെ പുരോഗമിച്ചതിന്റെ ശേഷമാണു് പൂർത്തിയാക്കുവാൻ മാത്രം വകയില്ല എന്നു് അറിയുന്നതു്. ഗോപുരം പണിക്കാരൻ എല്ലാവരുടെയും പരിഹാസപാത്രമായിത്തീരുന്നു.

ക്രിസ്തുവിന്റെ മാർഗം ഇടുങ്ങിയതാണു്. അലസന്മാരും സുഖലോലുപരും സ്വാർത്ഥന്മാരുമായ എല്ലാവർക്കും ഇഹലോകത്തിലും പരലോകത്തിലും ഒരുപോലെ സുഖമനുഭവിക്കുവാൻ പര്യാപ്തമായ ഒരു വിശാലമാർഗ്ഗമായി ചിലർ ക്രിസ്തീയമാർഗ്ഗത്തെ തെറ്റിദ്ധരിച്ചു് അവലംബിക്കാറുണ്ടു്. അവർ നിരാശയിലും നാശത്തിലുമല്ലാതെ ചെന്നെത്തുകയില്ല. ലോകപ്രകാരമുള്ള അനുഗ്രഹപ്രാപ്തിക്കു മതത്തെ ഒരു മാർഗ്ഗമായി സ്വീകരിക്കുന്ന മനോഭാവം ക്രിസ്തീയമല്ല. പഴയനിയമകാലത്തു് സമ്പൽസമൃദ്ധി ദൈവാനുഗ്രഹത്തിന്റെ ഒരു പ്രത്യക്ഷലക്ഷണമായി പരിഗണിക്കപ്പെട്ടിരുന്നു. ഇപ്പോഴും അങ്ങനെ വിചാരിക്കുന്നവരുണ്ടു്. മറ്റെന്തെല്ലാം ദൂഷ്യങ്ങളും ദുരിതങ്ങളും ഉണ്ടെങ്കിലും ധാരാളം പണവും വസ്തുവകകളും ഉള്ള മനുഷ്യനെ ലോകം ഭാഗ്യവാൻ എന്നു് എണ്ണുന്നു. എന്നാൽ ദാരിദ്ര്യവും കഷ്ടപ്പാടും അതിൽതന്നെ തിന്മയല്ല

---

തമായിരിക്കുന്നതു്. കാറ്റും പിശറും വന്നു് നാം ഇതുവരെ സുരക്ഷിതമെന്നു കരുതിയിരുന്ന അടിസ്ഥാനങ്ങൾ ഇളകുമ്പോൾ നടുക്കടലിലെ സുരക്ഷിതത്വത്തിനു ധൈര്യപൂർവം ജീവിതക്കപ്പലിന്റെ നംങ്കൂരമഴിച്ചുവിടാൻ നമ്മിൽ എത്രപേർ തയാറുണ്ടു്? പീഡനങ്ങളും ആപത്തുകളും നിറഞ്ഞ സുദീർഘമായ ജീവിതത്തിന്റെ അവസാനത്തിൽ പൗലൂസ് അപ്പോസ്തോലൻ പറഞ്ഞു: "ഞാൻ ആരെയാണു് വിശ്വസിച്ചതെന്നു നിക്കറിയാം. ഞാൻ അവനിൽ സമർപ്പിച്ചതെല്ലാം അന്ത്യനാൾ വരെ സൂക്ഷിക്കുവാൻ കരുത്തുള്ളവനാണു് അവനെന്നു് എനിക്കു ബോദ്ധ്യമുണ്ടു്." നാം എന്താണു് അവനിൽ സമർപ്പിച്ചതു്? നാം ആരെയാണു് വിശ്വസിച്ചതു്?

# ക്രൈസ്തവലോകവാർത്തകളും കുറിപ്പുകളും

(കെ. വി. മാമ്മൻ ബി. ഏ.)

അടുത്ത അഖിലലോക സഭാസമ്മേളനം ഏതെങ്കിലും ഏഷ്യൻരാജ്യങ്ങളിൽ വച്ചു (മിക്കവാറും സിലോണിൽ വച്ചു) നടത്തുന്നതിനാണ് ഇത്തവണ ആസ്ട്രേലിയായിൽവച്ചു ചേർന്ന സഭാകൗൺസിൽ എക്സിക്യൂട്ടീവ് ആഗ്രഹിക്കുന്നതു്. എക്സിക്യൂട്ടീവിന്റെ അടുത്ത സമ്മേളനം ഹംഗറിയിലെ ബുഡാപ്പെസ്റ്റിനടുത്തുള്ള മദ്രഹാജായിൽ കൂടുന്നതിനും തീരുമാനിച്ചു. വർണ്ണവിവേചനത്തിനെതിരായി അമേരിക്കയിലെ സുപ്രീംകോടതി തുടർച്ചയായി ചെയ്തിട്ടുള്ള തീരുമാനങ്ങളെ വർഗ്ഗവർണ്ണഭേദങ്ങൾക്കതീതമായ മാനുഷിക സമത്വത്തിലേക്കുള്ള സന്തോഷപൂർവ്വമായ കാൽവയ്പുകളാണെന്നു പറഞ്ഞു് ഒരു പ്രമേയരൂപേണ സസന്തോഷം സ്വാഗതം ചെയ്തിരിക്കുന്നു. മാഡ്റിഡിലെ (സ്പെയിൻ) പ്രോട്ടസ്റ്റൻറു യൂണിയൻ തിയോളജിക്കൽ സിമ്മനാരി സ്പെയിനിലെ കത്തോലിക്കാ അധികൃതർ അടച്ചു പൂട്ടിയതു് മതസ്വാതന്ത്ര്യത്തിനു നേരെയുള്ള അതിഗൌരവതരമായ ലംഘനമാണെന്നുംകൗൺസിൽതീരുമാനിച്ചിരിക്കുന്നു.

## കൊളംബിയാ

പാർമിറ ഡിസ്ട്രിക്ടിലുള്ള ഒരു പ്രോട്ടസ്റ്റൻറു ചാപ്പൽ ഒരു സംഘം മതഭ്രാന്തന്മാർ തീ കത്തിച്ചു നശിപ്പിച്ചിരിക്കുന്നു. 1948-നു ശേഷം 46 പ്രോട്ടസ്റ്റൻറു ദേവാലയങ്ങൾ അഗ്നിക്കിരയാക്കപ്പെട്ടിട്ടുണ്ടു്.

## സിലോൺ

ചൂതാട്ടം, ഭാഗ്യക്കുറികൾ എന്നിവ മൂലമുള്ള ചൂഷണത്തെ സിലോണിലെ മെതഡിസ്റ്റ് ചർച്ചു് സിന്നഡ് ഉൽക്കണ്ഠയോടുകൂടി വീക്ഷിച്ചിരിക്കുന്നു. ചൂതാട്ടത്തിന്റെ ദൂഷ്യവശങ്ങളെപ്പററി മൂന്നു ഭാഷകളിൽ ലഘുലേഖകൾ അടിച്ചു വിതരണം ചെയ്യുന്നതിനും സിന്നഡ് തീരുമാനിച്ചിരിക്കുന്നു. മദ്യനിരോധന പ്രസ്ഥാനത്തെയും സിന്നഡ് സ്വാഗതം ചെയ്തിരിക്കുന്നു.

ഇൻഡ്യയിൽ പദപ്രശ്നങ്ങളെ ഗവൺമെൻറു നിയന്ത്രിക്കയാണു ചെയ്തിരിക്കുന്നതു്. ഇൻഡ്യയിലെ ക്രൈസ്തവസഭകളോ സിന്നഡുകളോ ഈ സാമൂഹ്യനാശത്തെപ്പററി ഒരക്ഷരവും പറഞ്ഞതായി ഓർക്കുന്നില്ല. സാമൂഹ്യസാമ്പത്തിക പ്രശ്നങ്ങളിലുള്ള ക്രൈസ്തവസഭയുടെ അനാസ്ഥയും അജ്ഞതയും ചോദ്യം ചെയ്യപ്പെടത്തക്കവണ്ണം വളർന്നിരിക്കയാണ്.

## സ്കോട്ട്ലണ്ട്

സിനിമാ തിയേററുകൾ വഴിയായുള്ള സുവിശേഷപ്രവർത്തനം സ്കോട്ട്ലണ്ടിലെ സഭകളുടെ ഒരു സജീവപ്രവർത്തനമായിത്തീർന്നിരിക്കുന്നു.

## മരണശിക്ഷ

ബ്രിട്ടനിൽ മരണശിക്ഷ നിറുത്തൽ ചെയ്യുന്നതിനു കോമൺസഭ തീരുമാനിച്ചിരിക്കുന്നു. ഒരു വലിയ സാമൂഹ്യ പരിഷ്ക്കാരമാണിതെന്നു പലരും പുകഴ്ത്തുന്നുണ്ടു്. "ഞാൻ ഒരു ക്രിസ്ത്യാനിയാണ്, എങ്കിലും മരണശിക്ഷ തുടരണമെന്നാണ് എന്റെ അഭിപ്രായം" എന്നത്രെ മി. ബട്ട്ലർ കോമൺസിൽ പറഞ്ഞതു്. ബ്രിട്ടീഷ് കൗൺസിൽ ഓഫ് ചർച്ചസും ബർമിംഹാമിലെ ബിഷപ്പും ഈ തീരുമാനത്തെ സ്വാഗതംചെയ്തിരിക്കുന്നു.

മദ്രാസ് ഹൈക്കോടതി ജഡ്ജി ശ്രീ. പി. ഗോവിന്ദമേനോനും, രാജാജിയും മരണശിക്ഷ നിറുത്തൽ ചെയ്യുന്നതിനു തങ്ങൾ എതിരാണെന്നു പ്രസ്താവിച്ചിരിക്കുന്നു. മരണശിക്ഷ യേശുക്രിസ്തുവിന്റെ ഉപദേശങ്ങൾക്കെതിരും ദൈവഹിതത്തിനു വിരോധവുമാണെന്നാണ് പല സഭാവിഭാഗങ്ങളും അഭിപ്രായപ്പെട്ടിരിക്കുന്നതു്.

## മാർത്തോമ്മാസഭാ സമാധാനം

ഡോ. സ്റ്റാൻലി ജോൺസിന്റെ നേതൃത്വത്തിൽ മാരാമൺ കൺവൻഷനോടനുബന്ധിച്ചു നടന്ന മാർത്തോമ്മാ സഭാ സമാധാനാലോചനകൾ ഒത്തുതീർപ്പിലെത്താതെ പോയിരിക്കുന്നതായി റിപ്പോർട്ടു ചെയ്യപ്പെട്ടിരിക്കുന്നു. സഭയിൽ സമാധാനമുണ്ടാകണമെന്നാണ് ബഹുഭൂരിപക്ഷമാളുകളുടെയും അഭിലാഷം. പക്ഷെ അവിടെയും "ദൈവത്തിന്റെ പുത്രന്മാരെന്നു വിളിക്കപ്പെടാ"നാളില്ല.

(ശേഷം 12—ാം പേജിൽ)

---

ദൈവപ്രസാദമില്ലായ്മയുടെ ലക്ഷണവുമല്ല. പ്രത്യുത, ദൈവത്തോടു കൂടുതൽ അടുത്തുജീവിക്കുന്നവർ അവയെ സ്വയം കൈവരിക്കുകയും സസന്തോഷം സ്വീകരിക്കുകയും ചെയ്യാറുണ്ടു്. ദൈവത്തോടുകൂടെയും ദൈവത്തിനുവേണ്ടിയും അനുഭവിക്കുന്ന ദാരിദ്ര്യവും കഷ്ടതയും ദൈവത്തെ മറന്നുള്ള സുഖസമ്പത്തുക്കളെക്കാൾ എത്രയോ അനുഗ്രഹകരമാണ്.

സ്വയസ്നേഹവും ദ്രവ്യാഗ്രഹവും ആത്മനാശത്തിനു വഴിതെളിച്ച അനേകം ജീവിത ദൃഷ്ടാന്തങ്ങളെ വിശുദ്ധ വേദപുസ്തകത്തിൽ നാം കാണുന്നു. യൂദാ ഇസ്കര്യോത്താ തന്നെ അതിന്റെ മകുടോദാഹരണമാണ്. വി. പൗലൂസിന്റെ സഹപ്രവർത്തകനായിരുന്ന ദേമാസിന്റെ ചരിത്രം ശ്രദ്ധേയമാണ്. ശിഷ്യത്വത്തിനാവശ്യമായിരുന്ന ത്യാഗസന്നദ്ധതയില്ലാതെ, അഥവാ "കണക്കുകൂട്ടാതെ" ക്രിസ്തുവിനെ സേവിക്കുവാൻ ഇറങ്ങിപ്പുറപ്പെട്ട ഒരു മനുഷ്യനായിരുന്ന ദേമാസ്. അയാളെക്കുറിച്ചു വി. പൗലൂസിന്റെ ലേഖനങ്ങളിലുള്ള രണ്ടു മൂന്നു സൂചനകൾ അയാളുടെ അധഃപതനത്തെ എടുത്തുകാണിക്കുന്നുണ്ടു്.

"ക്രിസ്തുയേശുവിൽ എന്റെ സഹബദ്ധനായ എപ്പഫ്രാസും എന്റെ കൂട്ടുവേലക്കാരനായ മർക്കോസും അരിസ്തർക്കോസും ദേമാസും ലൂക്കോസും നിനക്കു വന്ദനം ചൊല്ലുന്നു." (ഫിലെമോൻ) 23, 24.)

ദേമാസിനെയും ലൂക്കോസിനെയും കുറിച്ചുള്ള പ്രസ്താവനയിൽ അപ്പോസ്തലനു് അവരോടുണ്ടായിരുന്ന ബന്ധത്തിനു എന്തെങ്കിലും വ്യത്യാസമുണ്ടായിരുന്നതായി തോന്നുന്നില്ല. എന്നാൽ കൊലോസ്യർക്കുള്ള ലേഖനം നോക്കുക. "വൈദ്യനായ പ്രിയ ലൂക്കോസും ദേമാസും നിങ്ങളെ വന്ദനം ചെയ്യുന്നു." (കൊലൊസ്സ്യർ 4.14) ലൂക്കോസ് അപ്പോസ്തലനു "പ്രിയ"നാണ്. ദേമാസിനെക്കുറിച്ചു യാതൊരു വിശേഷണവും ചേർക്കുന്നില്ല.

വീണ്ടും തിമോഥെയോസിനുള്ള ലേഖനം നോക്കുക. "ദേമാസ് ഈ ലോകത്തെ സ്നേഹിച്ചിട്ടു് എന്നെ വിട്ടു തെസ്സലോനിക്യയിലേക്കു പോയി." (2 തിമോഥെയോസ് 4:10) ലൗകികതാൽപ്പര്യങ്ങൾ ദേമാസിന്റെ പിന്മാററത്തിനു് ഇടയാക്കി. നല്ല ആഗ്രഹങ്ങളോടുകൂടി ആരംഭിച്ച ഒരു മനുഷ്യനായിരുന്നിരിക്കാം ദേമാസ്. എന്നാൽ ക്രമേണ അധഃപതിച്ചു് അയാൾ അവസാനം ക്രിസ്തുവിനെയും ക്രിസ്തുമാർഗ്ഗത്തെയും ഉപേക്ഷിച്ചു. അയാൾ കണക്കു കൂട്ടാതെ കെട്ടിടം പണി ആരംഭിച്ചു. ശിഷ്യത്വത്തിനു് ആവശ്യമായ വില കൊടുക്കുവാൻ അയാൾ തയ്യാറായില്ല. നമുക്കും ഇങ്ങനെസംഭവിക്കാതിരിപ്പാൻ ദൈവം സഹായിക്കട്ടെ.

# വേദവായനക്കുറിപ്പുകൾ

## സങ്കീർത്തനപ്പുസ്തകം

തിങ്കൾ സങ്കീ. 25

ഇതും ഒരു അക്ഷരമാലാഗീതമാണ്. (ഒന്നരയിടയിട്ടുള്ള വരികൾ ഹെബ്രായ അക്ഷരമാലയിലെ ഓരോ അക്ഷരം കൊണ്ടാരംഭിക്കുന്നു. മനഃപാഠം പഠിക്കുന്നതിനു് ഇതു വളരെ സഹായകമാണല്ലോ).

ഭക്തിപൂരിതമായ ഒരു ഹൃദയത്തിൽ നിന്നുയരുന്ന ഒരു പ്രാർത്ഥനയാണിതു്. ശത്രുക്കളുടെ പീഡനങ്ങളിൽ നിന്നുമുള്ള രക്ഷയ്ക്കു് വേണ്ടി ധൈര്യത്തോടും പ്രത്യാശയയോടും കൂടിയാണ് സങ്കീർത്തകൻ പ്രാർത്ഥിക്കുന്നതു്. "യഹോവയുടെ നിയമവും സാക്ഷ്യങ്ങളും പരിപാലിക്കുന്നവക്കു് അവന്റെ മാർഗ്ഗങ്ങളൊക്കെയും ഇളകിപ്പോകാത്ത സ്നേഹവും ഉറപ്പുള്ള സത്യവുമാകുന്നു" (10—10 വാക്യം). ആരാധനയിലും അനുസരണത്തിലും കൂടി ദൈവവുമായുള്ള സമ്പർക്കം പുലർത്തിക്കൊണ്ടു പോകുന്നവർക്കു് ശത്രുക്കളിൽ നിന്നോ പ്രതികൂലസാഹചര്യങ്ങളിൽനിന്നോ ഏതെല്ലാം വിധത്തിലുള്ള പ്രയാസങ്ങളുണ്ടായാലും, ദൈവത്തിന്റെ ഇളകിപ്പോകാത്ത സത്യത്തിലും വിശ്വാസ്യതയിലും ഉറച്ചു നിൽക്കുവാൻ സാധിക്കുന്നു എന്നതു് ഇന്നും നമുക്കനുഭവമാകാവുന്ന ഒരു മഹാ സത്യമാണു്.

ദൈവമേ നിനക്കു സ്തുതി, സ്രഷ്ടാവേ നിനക്കുസ്തുതി, പാപികളോടു കരുണ ചെയ്യുന്നമിശിഹാ രാജാവേ നിനക്കു സ്തുതി. ബാറെക്മോർ.

ചൊവ്വാ. സങ്കീ. 26.

സ്വന്തം നിരപരാധിത്വത്തെ ഘോഷിക്കുന്ന ഈ സങ്കീർത്തനം ക്രിസ്തീയ ചിന്താഗതിക്കു് അനുയോജ്യമല്ല. "ഞാൻ തെറ്റു ചെയ്തിട്ടില്ല, അതുകൊണ്ടു് എന്നെ രക്ഷിച്ചു കൊള്ളണമേ" യെന്നു പ്രാർത്ഥിക്കുവാൻ പാപത്തെപ്പററി പുതിയ നിയമത്തിൽനിന്നു പഠിച്ചിട്ടുള്ളവക്കു് പ്രയാസമാണു്.

എന്നാൽ രാജ്യത്തെ മുഴവൻ ബാധിച്ചിരിക്കുന്ന ഒരു പകർച്ച വ്യാധിയോ ബാധയോ, രാജ്യവാസികളുടെ പാപത്തിന്റെ ഫലമായെണ്ണി, ദുഷ്ടന്മാരെ ശിക്ഷിക്കുന്നതിന്റെ കൂടെ തന്നെയും നശിപ്പിച്ചു കളയരുതേ എന്നാക്രോശിക്കുന്ന സങ്കീർത്തനക്കാരന്റെ ഈ പ്രാർത്ഥന, ദുഷ്ടന്റെയും നീതിമാന്റെയും ശിക്ഷയും രക്ഷയും ഈ ലോകത്തിൽ വെച്ചുതന്നെയാണ് നടക്കേണ്ടതെന്നുള്ള ഹെബ്രായ ചിന്താഗതിയുടെ പശ്ചാത്തലത്തിൽ സാധൂകരിക്കാവുന്നതാണു് താനും.

കർത്താവേ, പാപമില്ലെന്നു് നിന്റെ മുൻപിൽ പറയുവാൻ ബലഹീനരായ ഞങ്ങൾക്കു് കഴിവില്ലാത്തതുകൊണ്ടു്, നിന്റെ ഇളകിപ്പോകാത്ത സ്നേഹത്തിലും വിശ്വാസ്യതയിലും ആശ്രയിക്കുന്ന ഞങ്ങളെ നീ പാപത്തിൽ നിന്നും ശിക്ഷയിൽ നിന്നും രക്ഷിക്കേണമേ.

ബുധൻ. സങ്കീ. 27.

ഒന്നു മുതൽ ആറുവരെയുള്ള വാക്യങ്ങളിൽക്കാണുന്ന വിശ്വാസവും ധൈര്യവും ഏഴാം വാക്യത്തോടെ മാറിപ്പോകുന്നതായിക്കാണുന്നു.

ഇതു് ഇന്നും ക്രിസ്ത്യാനിക്കുണ്ടാകുന്ന അനുഭവമാണു്. ഒരു വശത്തു് നമുക്കറിയാം എന്തെല്ലാം ആപത്തുകൾ വന്നാലും ദൈവം നമ്മെ കൈ വിടുകയില്ലെന്നു്; പാതാള വാതിലുകൾ ക്രിസ്തുവിൽ ഉറച്ചു നിൽക്കുന്നവനോടടുക്കുകയില്ലെന്നു";—പക്ഷേ ജീവിതത്തിൽ ആപത്തുകളും പ്രയാസങ്ങളും വരുമ്പോൾ, ഈ വിശ്വാസവും ഉറപ്പും, അല്പമൊന്നു പുറകോട്ടു മാറിയിട്ടു്, പരിഭ്രമത്തോടും ഭയത്തോടും കൂടി നാം ദൈവത്തെ വിളിച്ചു് രക്ഷയ്ക്കപേക്ഷിക്കുന്നു.

ജീവിതത്തിൽ ഇതിന്നു് മുൻപു് വലിയ പ്രയാസഘട്ടങ്ങളിലെല്ലാം ദൈവം നമ്മെ അത്ഭുതവഹമാം വിധം രക്ഷിച്ചിട്ടുണ്ടെന്നു് നമുക്കറിയാമെങ്കിലും ഒരു പുതിയ പ്രയാസം വരുമ്പോൾ ഈ അറിവിനെതിരായി തന്നെ നാം പരിഭ്രമചിത്തരാകുന്നു.

എന്നാൽ യഥാർത്ഥവിശ്വാസമുള്ളവനു് അവസാനം സാഹചര്യങ്ങളിൽ വ്യത്യാസം വരുന്നതിനു മുമ്പുതന്നെ ഈ പരിഭ്രമപ്രാർത്ഥനയുടെ ഫലമായി ഹൃദയത്തിൽ സമാധാനം വരുന്നു. അവൻ സ്വന്തം അന്തരംഗത്തോടു പറയുന്നു, "യഹോവയിൽ പ്രത്യാശ വയ്ക്കുക. ധൈര്യപ്പെട്ടിരിക്കുക, നിന്റെ ഹൃദയം ഉറച്ചിരിക്കട്ടെ. അതേ യഹോവയിൽ ശരണം വെച്ചു് കാത്തിരിക്കുക."

ദൈവമേ നിന്നിൽ ഞാൻ ശരണപ്പെടുന്നു. എന്റെ ഹൃദയത്തെ നീ ഉറപ്പിക്കേണമെ.

വ്യാഴം സങ്കീ. 28.

മററുള്ളവരുടെ പാപങ്ങളെ ഏററു പറയുന്നതാണു് അവനവന്റെ കുററ സമ്മതത്തേക്കാൾ സുകരമായിട്ടുള്ളതു്. ഇരുപത്തിയാറാം സങ്കീർത്തനത്തിൽ സ്വന്തം നിരപരാധിത്വത്തെ പ്രകീർത്തിച്ചതു പോലെ ഇവിടെ അന്യരുടെ ദുഷ്ടതയെ വർണ്ണിച്ചിട്ടു് ഞാനൊ ഇതു പോലെയല്ലാത്തവനായകയാൽ എന്നെ രക്ഷിക്കണമേ എന്നാണു് പ്രാർത്ഥന. ദേവാലയത്തിൽ പ്രാർത്ഥിക്കുവാൻപോയ പരീശനേയും പാപിയേയുമാണു് നാം ഈയവസരത്തിൽ ഓർക്കേണ്ടുന്നതു്.

എന്നാൽ ക്രൈസ്തവമാനദണ്ഡങ്ങൾ വച്ചു് പഴയനിയമകാലത്തുള്ളവരെ പിടിക്കുന്നതു് ശരിയല്ല. 6–9 വരെ വാക്യങ്ങളിലുള്ള ദൈവാശ്രയവും കൃതജ്ഞതാബോധവും ഇന്നും അനുകരണാർഹമാണു്. മാത്രമല്ല, ഏതോ ഒരു സാംക്രമിക രോഗത്തിന്റെ ഫലമായി ചുററുമുള്ളവർ മരിച്ചു "കുഴിയിലിറങ്ങു"ന്നതു കണ്ടിട്ടു് അതു ദൈവശിക്ഷയാണെന്നു് മനസ്സിലാക്കിയിട്ടാണു് സങ്കീർത്തനക്കാരൻ രക്ഷയ്ക്കായി താണപേക്ഷിക്കുന്നതു്. തന്റെ പ്രാർത്ഥന ദൈവം കേട്ടിരിക്കുന്നു എന്ന ഉറച്ച ബോധത്തോടുകൂടിയുള്ള സ്തോത്രഗാനമാണു് സങ്കീർത്തനത്തിന്റെ ഉത്തരഭാഗം.

ദൈവമായ കർത്താവേ സകല വിധമായ ശിക്ഷയ്ക്കും അർഹരായ പാപികളാണു് ഞങ്ങളെങ്കിലും നിന്റെ കരുണയാൽ ഞങ്ങളെ രക്ഷിക്കണമേ, ഞങ്ങളേയും ഞങ്ങൾക്കുള്ള സകലരേയും നീ കൃപയോടെ കാത്തുരക്ഷിക്കേണമെ.

വെള്ളി സങ്കീ: 29.

പലസ്തീൻ രാജ്യത്തു് ഉഗ്രമായ ഒരു കൊടുങ്കാററു് അലറുന്നു, ഇടി മുഴങ്ങുന്നു മിന്നൽ വാൾ വീശുന്നു. പേമാരി ചൊരിയുന്നു, ഭക്തനായ ഇസ്രായേല്യകവി ഇതിൽ യഹോവയുടെ മഹത്വമാണു് ദർശിക്കുന്നതു്. ഉത്തുംഗങ്ങളായ ദേവദാരുക്കൾ അടിയൊടിഞ്ഞു് താഴെ വീഴുന്നു. മലകൾ വിറയ്ക്കുന്നു. മരുഭൂമി നടുങ്ങുന്നു.

ഇതിനെല്ലാം മുകളിൽ ശാന്തതയിലും ശക്തിയിലും മഹത്വവാനായ യഹോവാ സിംഹാസനോപരി ഉപവിഷ്ടനായിരിക്കുന്നു. ദൈവപുത്രന്മാർ (ഈ പദത്തിന്നു് മാലാഖമാർ, സ്വർഗ്ഗീയ ജീവികൾ എന്നാണിവിടെയർത്ഥം) സ്വർഗ്ഗീയമന്ദിരത്തിൽ തന്നെ ആരാധിച്ചു ഹാലേലൂയ്യാ പാടുന്നു. തന്റെ ജനമായ ഇസ്രായേൽ ഈ സർവശക്തന്റെ സന്നിധാനത്തിൽ സമാധാനത്തോടുകൂടെ നിലകൊള്ളുന്നു.

അത്ഭുതാവഹശക്തിമാനായ പ്രപ

(5-ാംപേജ് തുടർച്ച)
തമ്മി മിനുസപ്പെട്ടത്തിക്കൊണ്ടിരുന്നുവെന്നും മരണ ശേഷം അവൾ അ സഹോദരന്റെ കണ്ണുകൾ തിരുമ്മിയടച്ചുവെന്നും ഒരു ഐതിഹ്യം പ്രചാരത്തിലുണ്ടു്. ഗിയാക്കോമാ മരിച്ചപ്പോൾ സഹോദരന്മാർ ആ മൃതദേഹം ചെറിയ സാൻഫ്റാൻസിസ്ക്കോ ദേവാലയത്തിലെ മുകളിലുള്ള അൾത്താരയുടെ കീഴിൽ സംസ്ക്കരിച്ചു—അതിനു താഴെ എവിടെയോ ഫ്റാൻസിസിനെ സംസ്കരിച്ചിരുന്നതായി അവർ വിശ്വസിച്ചിരുന്നു. എന്നാൽ ഏതാനും വർഷം മുമ്പ് ഫ്റാൻസിസിന്റെ ശവകുടീരം നവീകരിച്ചു കെട്ടിയപ്പോൾ ഗിയാക്കോമയുടെ ഭൗതികാവശിഷ്ടങ്ങൾ അതിനു സമീപമൊരിടത്തു മാററി പ്രതിഷ്ഠിക്കുകയുണ്ടായി. ഫ്റാൻസിസിന്റെ കുടീരത്തിന്റെ നാലു മൂലയ്ക്കുലുമായിട്ടാണ് ലിയോ, ഏഞ്ജലോ, രൂഫിനോ, മാസ്സിയോ എന്നിവരെ സംസ്ക്കരിച്ചിരിക്കുന്നതു്. സ്വല്പം മാറി ഗിയാക്കോമായും നിദ്രകൊള്ളുന്നു.

ഫ്റാൻസിസിന്റെ ജീവിതത്തിൽ ഗണ്യമായ സ്വാധീനശക്തി ചെലുത്തിയ മൂന്നാമതൊരു സ്ത്രീരത്നമുണ്ടു—അദ്ദേഹത്തിന്റെ മനോരാജ്യവധുവായ ദാരിദ്ര്യകുമാരി. ലോകത്തിന്റെ വിധവ എന്ന സംജ്ഞയാണ് അദ്ദേഹം അവൾക്കു നൽകിയിരുന്നതു്. അവർ ഇനിയും വൈധവ്യം അനുഭവിക്കാൻ അനുവദിച്ചുകൂടെന്നു് ഫ്റാൻസിസ് നിശ്ചയിച്ചു. പോർട്യങ്കല അവൾക്കു് ശാശ്വതമായ ഒരു സങ്കേതമായിരിക്കണം. 'ചെറിയോരിടം, ദാരിദ്ര്യകുമാരിക്ക് സർവഥാ ഉചിതമായ ഒരു വാസഗേഹമായി ഫ്റാൻസിസ് പരിഗണിച്ചിരുന്നു. അദ്ദേഹം ഇപ്പോൾ സഹോദരന്മാരെ വിളിച്ചു പറയുകയാണ്: "എന്റെ മക്കളേ, നിങ്ങൾ ഒരിക്കലും ഇവിടം ഉപേക്ഷിച്ചു പോകരുതു്. ആരെങ്കിലും നിങ്ങളെ ഇവിടെനിന്ന് ഒരു വശത്തുകൂടെ ആട്ടിപ്പായിക്കുന്ന പക്ഷം, മറെറാരു വശത്തുകൂടി അകത്തു പ്രവേശിച്ചു കൊള്ളുക. എന്തുകൊണ്ടെന്നാൽ ഇവിടം വിശുദ്ധസ്ഥലമാകുന്നു. ഇവിടെ ആദ്യം നാം വളരെ കുറച്ചു പേർ മാത്രമായിരുന്നു; പരമോന്നതനായ ദൈവം നമ്മെ വർദ്ധിപ്പിച്ചു, ഇവിടെ വച്ചു് പാവപ്പെട്ട നമ്മുടെ ആത്മാക്കളിൽ അദ്ദേഹം വെളിച്ചം വീശി, ഇവിടെ വച്ചു് അദ്ദേഹം തന്റെ പ്രേമംകൊണ്ടു് നമ്മുടെ ഇച്ഛാശക്തികളെ ആഗ്നേയമാക്കി, ജ്വലിപ്പിച്ചു, എന്റെ മക്കളേ, ഈ സ്ഥലം സദാകാലവും ഒരു പാവനഭൂമിയായി കരുതിക്കൊള്ളുക"

തന്റെ പ്രണയിനിയായ ദാരിദ്ര്യകുമാരിയോടുള്ള വിശ്വസ്തത പ്രദർശിപ്പിക്കാൻ അദ്ദേഹം അവസാനമായി മറെറാരു ക്രിയക്രൂടി ചെയ്തു. സമ്പാദ്യം കുന്നുകൂട്ടുന്നതിൽ വ്യഗ്രത പ്രദർശിപ്പിക്കുന്ന ഇന്നത്തെ തലമുറയോടും അതൊരു വെല്ലുവിളിയായി അവശേഷിക്കുന്നു. തന്റെ സന്ദേശത്തിനു് ഏതെങ്കിലും സാധനപാഠം മുഖാന്തരം ശക്തി നൽകാൻ കഴിയുമെന്നു വരുകിൽ, അതിനുവേണ്ടി വരുന്ന ക്രിയയുടെ സ്വോഭവശം അദ്ദേഹത്തെ ഒരിക്കലും അമ്പരപ്പിച്ചിരുന്നില്ല. തന്നെ കിടക്കയിൽനിന്നു പുറത്തെടുത്തു്, പൂർണ്ണ നഗ്നനായി വെറും തറയിൽ കുറേ നേരം കിടത്തുന്നതിനു് ഫ്റാൻസിസ് സഹോ

---

ഞ്ചസ്രഷ്ടാവിന്റെ അരുമമക്കളായി വിളിക്കപ്പെട്ടിട്ടുള്ള നമുക്കും തന്റെ സന്നിധിയിൽ മുട്ടുമടക്കി തന്നെയാരാധിക്കാം.

ശനി സങ്കീ 30.

ക്രിസ്തുവിനു മുമ്പ് 165-ാമാണ്ടിൽ ദേവാലയത്തിന്റെ പുനഃപ്രതിഷ്ഠയ്ക്കു് ഉപയോഗിച്ച ഗാനമായതുകൊണ്ടായിരിക്കാം ശീർഷകത്തിൽ ഭവനപ്രതിഷ്ഠാഗാനം എന്നു കാണുന്നതു്. എഴുതപ്പെട്ടതു് അതിനു വളരെ മുൻപായിരിക്കണം. മരണകരമായ രോഗത്തിൽനിന്നും അത്ഭുതാവഹമാംവിധം രക്ഷപ്രാപിച്ചതിനുള്ള കൃതജ്ഞതാർപ്പണമാണ് ഗീതം.

ഇന്നും അപാരമായ ദുഃഖത്തിലുഴലുന്നവർക്കു് വളരെ സമാധാനമുണ്ടാക്കുന്ന ഒരു ഗാനമാണിതു്. വിലാപം സന്ധ്യയിങ്കൽ രാപാർക്കുവാൻ വന്നേക്കാം. പക്ഷേ രാവു നീങ്ങിപ്പോകും ഉഷസ്സുദിക്കും. യഹോവാഭക്തനു് രോഗത്തിന്റെയും ദുഃഖത്തിന്റെയും ഘോരരാത്രിയിലും തന്റെ കൃപയാകുന്ന ഉഷസ്സ് പ്രഭാപ്രസരത്തോടും ജീവശക്തിയോടും കൂടെ ഉദിച്ചുയരുമെന്ന ബോധം സമാധാനദായകമായനുഭവപ്പെടുന്നു. എന്നാൽ രോഗവും ദുഃഖവുമില്ലാതെ സുഖത്തിലും സമൃദ്ധിയിലും കഴിയുന്നതാണ് അപകടകരമായ ജീവഘട്ടം. "ഞാൻ ഒരുനാളും കുലുങ്ങിപ്പോകയില്ല." (ആറാം വാക്യം.) എന്നു തോന്നുന്നതു് അക്കാലത്താണ്. അപ്പോൾ ദൈവം മുഖം മറയ്ക്കുന്നു. നാം ഭ്രമിക്കുന്നു.

രക്ഷകനായ ദൈവമേ സുഖത്തിലും ദുഃഖത്തിലും നിന്നെയാരാധിക്കുവാനും നിന്നിലാശ്രയിക്കുവാനും നീ ഞങ്ങളെ യോഗ്യരാക്കേണമെ.

നിഖ്യാവിശ്വാസപ്രമാണം 40

# സഭയുടെ ഏകത്വം

(തുടർച്ച)

(റവ. ഡീക്കൻ എം. വി. ജോർജ്ജ്)

ഉദാഹരണമായി നമ്മുടെ കർത്താവിൻെറ തിരുശരീരരക്തങ്ങളാണ് വി: കുർബാനയിൽ വിശ്വാസികൾക്കു് ലഭിക്കുന്നതെന്നും സഭ ഏകമാകയാൽ വാങ്ങിപ്പോയ വിശുദ്ധന്മാരും ഈ ലോകത്തിൽ ജീവിക്കുന്നവരും തമ്മിലും അവർ ഒരുമിച്ചു് കർത്താവിനോടും സംസർഗ്ഗം ഉണ്ടെന്നും അപ്പോസ്തോലിക കൈവെപ്പും പിൻതുടർച്ചയും പട്ടത്വവും വിശുദ്ധ കൂദാശകളുടെ യാഥാർത്ഥ്യവും അപരിത്യാജ്യങ്ങളാണെന്നും പ്രോട്ടസ്റ്റൻറു സഭാവിഭാഗങ്ങൾ മനസ്സിലാക്കി സഭയുടെ ദൃശ്യയോജിപ്പിനു് കളം ഒരുക്കേണ്ടതത്രെ. വിശ്വാസസംബന്ധമായ പരസ്പരധാരണയും യോജിപ്പും കൂടാതെ സഭകളുടെ ഏററവും അഭികാമ്യവും അത്യാവശ്യവുമായ ദൃശ്യയോജിപ്പു് സാദ്ധ്യമാകുന്നതല്ല.

ഓർത്തഡോക്സ് സഭകൾക്കു് വിശിഷ്യ വി. വേദപുസ്തകം ആദ്യത്തെ മൂന്നുപൊതു സുന്നഹദോസുകളും നിഖ്യാ വിശ്വാസപ്രമാണവും സഭയുടെ അടിസ്ഥാനവിശ്വാസങ്ങൾക്കു അധാരമായി പരിഗണിച്ചുപോരുന്നു. ഓറിയൻറൽ ഓർത്തഡോക്സുസഭകൾക്കു് കർത്താവിൻെറ മഹാപുരോഹിത പ്രാർത്ഥനയിൽ "പിതാവേ! നീയും ഞാനും ഒന്നായിരിക്കുന്നപോലെ ഇവരും തമ്മിൽ ഒന്നാകേണം." എന്ന പ്രാർത്ഥനയുടെ ഉത്തരം ദൃശ്യമാക്കുന്നതിനു് ഒരു ചെറിയ സംഭാവന ചെയ്യുവാൻ കടമയും പദവിയും ദൈവദത്തമായിട്ടുണ്ടെന്നുള്ളതിനു് ദ്വിപക്ഷമില്ല. റോമാസഭയുടെയും നവീകരണസഭകളുടേയും മദ്ധ്യത്തിലുള്ള സ്ഥാനം ഈ ചുമതല ചെയ്യുവാൻ ദൈവം അതിനു നൽകിയിട്ടുള്ള ഒന്നത്രേ. ഈ വലിയ ആയോധനത്തിനു് വിജയപൂർവം കിഴക്കൻ ഓർത്തഡോക്സ് സഭ മുൻപോട്ടു വരേണ്ടതും തന്മൂലം അതിൻെറ കഴിഞ്ഞകാല ചരിത്രത്തിലെ പ്രവർത്തനരാഹിത്യങ്ങൾക്കു് പരിഹാരം വരുത്തേണ്ടതും ആകുന്നു.

ഫെഡറൽ യൂണിയൻ എന്ന പേരിനാൽ അറിയപ്പെടുന്ന സഭായോജിപ്പിനേക്കാൾ ഓർഗാനിക്ക യൂണിയൻ അത്രേ അഭികാമ്യമായിട്ടുള്ളതു്. ആദ്യത്തേതിൽ വിവിധ സഭാവിഭാഗങ്ങൾ അവയുടെ പ്രത്യേകത കളയാതെ പരസ്പര യോജിപ്പിലും സ്നേഹത്തിലും വരുവാൻ ശ്രമിക്കുക മാത്രമാണു് ചെയ്യുന്നതു്. രണ്ടാമത്തേതിൽ ആകട്ടെ വിവിധ ക്രിസ്തീയ സമുദായങ്ങൾ ഒരുമിച്ചുചേർന്നു് ഒരു സഭ ഉണ്ടാകുന്നു. നമ്മുടെ കർത്താവു് പ്രാർത്ഥിച്ചതു് ഈദൃശംഏകസഭയായി ക്രിസ്ത്യാനികൾ തീരുന്നതിനാണു്. ഇതിനുവേണ്ടി ത്രിവിധ യോജിപ്പു് ആവശ്യമാണു്.

1) സത്യവിശ്വാസത്തിൽ 2) പട്ടത്വത്തിലും കൂദാശകളിലും 3) സഭയുടെ ആകമാന ജീവിതത്തിൽ. ഇവ മൂന്നും സംബന്ധിച്ചു് മുൻപറഞ്ഞതുപോലെ തിരുവചനവും, നിഖ്യാ, കുസ്തന്തീനോസ് പോലീസ്, എപ്പേസൂസ് എന്നീ മൂന്നു പൊതു സുന്നഹദോസുകളുടെ തീരുമാനങ്ങളും സഭ അഭിന്നമായിരുന്ന കാലത്തെ വി: പിതാക്കന്മാരുടെ എഴുത്തുകളും പഠിക്കേണ്ടതാണു്.

**ഒരുമ: യാഥാർത്ഥ്യത്തിലും പ്രതീക്ഷയിലും.** സഭയ്ക്കു് ഇപ്പോൾ തന്നെ ഒരു യോജിപ്പു് ഇല്ലായിരുന്നു എങ്കിൽ സമ്പൂർണ്ണ യോജിപ്പിനുവേണ്ടി പ്രതീക്ഷിക്കുവാൻ തന്നെ അസാദ്ധ്യമാകുമായിരുന്നു. ദൈവദത്തമായ ഐക്യതയും ഏകത്വവും സഭയ്ക്കുണ്ടെങ്കിലും അതിൻെറ അംഗങ്ങൾ എല്ലാവരും ആ ഒരുമ രുചിച്ചറിയു

---

ദരന്മാരോടു് ആജ്ഞാപിച്ചു. ഒന്നുമില്ലാതെ നഗ്നനായി തറയിൽ കിടക്കവേ ഗാർഡിയൻ അദ്ദേഹത്തിനു് ഒരു പുറംകുപ്പായവും ഒരു കാൽകുപ്പായവും ചരടും ശിരോവസ്ത്രവും നൽകിക്കൊണ്ടു് ഇപ്രകാരം പറഞ്ഞു: "ഈ കുപ്പായങ്ങൾ ഞാൻ അങ്ങേയ്ക്കു് വായ്പയായി തരികയാണെന്നു" അറിഞ്ഞുകൊള്ളുക, അവയുടെ മേൽ അങ്ങേയ്ക്കു് യാതൊരു വിധമായ സ്വാത്തുടമയുമില്ല.

ഫ്റാൻസിസ് അവ ഒരു വായ്പയായി സ്വീകരിച്ചു് ധരിച്ചു. അദ്ദേഹത്തെ അവർ വീണ്ടും കിടക്കയിൽ എടുത്തു കിടത്തി. ഇപ്പോൾ യാതൊരു സമ്പാദ്യവുമില്ലാത്തവനായി മരിക്കാം. അസ്സീസ്സിയിലെ ചെറുക്കനു് മരണത്തിൽപോലും 'പാതിപ്രമാണ,ങ്ങളൊന്നുമില്ല!

[ഈ ജീവചരിത്രം അടുത്ത രണ്ടു ലക്കങ്ങൾ കൊണ്ടു പര്യവസാനിക്കുന്നതാണു് പ.]

M. Reg. No. 5286

# THE CHURCH WEEKLY

ന്നില്ല. Dom Gregory Dix നിർവ്വചിക്കുംപോലെ "പാപത്തിന്റെയും മഹത്വത്തിന്റെയും ഒരു ശരീരമാണു സഭ. ദൈവത്തിന്റെ ന്യായവിധിയുടെയും രക്ഷയുടെയും വിഷയവും, ഉപകരണവും സഭ തന്നെ." "(The Church is the Body alike of in and of glory at once the object and the instrument of the Judgment and salvation of God)" സഭയുടെ അപ്പോസ്തോലത്വത്തിന്റെയും കാതോലികത്വത്തിന്റെയും വിശുദ്ധിയുടെയും വശങ്ങളെക്കുറിച്ചും ലഭിച്ചു. എന്നാൽ ഇനിയും ലഭിപ്പാനുണ്ടു എന്നു അർത്ഥത്തിലെ പറയുവാൻ സാധിക്കൂ. അതുപോലെ തന്നെ സഭയുടെ ഒരുമയും ഒരു വിധത്തിൽ പൂർണ്ണവും മറ്റൊരു വിധത്തിൽ അപൂർണ്ണവുമാണ്. നിത്യതയുടെ വീക്ഷണകോണത്തിൽ നിന്നുകൊണ്ടു ക്രിസ്തുവിൽ കൂടി സഭയെ നോക്കുമ്പോൾ അതിന്റെ ഒരുമ പൂർണ്ണമാണെങ്കിലും ചരിത്രത്തിന്റെയും മനുഷ്യരുടെയും വശത്തുനിന്നു സഭയെ വീക്ഷിക്കുമ്പോൾ അതു വിഭജിക്കപ്പെട്ടതായിട്ടുതന്നെയാണു കാണപ്പെടുന്നത്.

എ.ഡി. 451-ൽ അന്ത്യോഖ്യയിലെയും അലക്സന്ത്രിയായിലെയും ബിഷപ്പന്മാരും സഭയും, ഒരുവശത്തും കുസ്തന്തീനോസ്പോലീസിലെയും റോമിലെയും ബിഷപ്പന്മാരും സഭയും മറുവശത്തും എന്ന രൂപത്തിൽ സഭ രണ്ടായി പിരിഞ്ഞു എന്നു പറയാം.

അനന്തരം 1054-ൽ കുസ്തന്തീനോസ്പോലീസിലെയും റോമിലെയും സഭകളും രണ്ടായി പിരിയുന്നു.

പിന്നീട് എ. ഡി. 1518-നോടു കൂടി റോമാസഭയിൽ നിന്നു നവീകരണസഭ ഉത്ഭവിക്കുകയും പിരിഞ്ഞു പോകയും ചെയ്തു. ഈ ദൃശ്യപിളർപ്പുകൾ നിലനിൽക്കുന്നതിനാലാണ് സഭയ്ക്കു ദൃശ്യഏകത്വം പുനഃസാധിതപ്രായമാകുവാനുണ്ടെന്നു പറയുന്നത്. കാതോലികത്വത്തിനു സാദ്ധ്യതയുള്ളതിനാൽ സഭയെ കാതോലിക എന്നു പറയുംപോലെ ഏകത്വസാദ്ധ്യതയുള്ളതിനാൽ കൂടിയാണു സഭ ഏകം എന്നു നാം അനുദിനം ഏറ്റു പറയുന്നത്.

(8-ാംപേജിൽനിന്നുതുടർച്ച)

## ക്രംലിനിലെ മാററങ്ങൾ

സ്റ്റാലിനിസ്റ്റ് ചിന്താഗതികളെയും ആരാധനയെയും ഈയിടെ മോസ്കോയിൽ കൂടിയ കമ്മ്യൂണിസ്റ്റു പാർട്ടി കോൺഗ്രസ്സ് അധിക്ഷേപിച്ചിരിക്കുന്നു. ഭഗവാൻ സ്റ്റാലിൻ ഒരു മൺവിഗ്രഹംപോലെ തള്ളപ്പെട്ടിരിക്കുന്നു. സ്റ്റാലിന്റെ മരണശേഷം പത്തുപതിനൊന്നു സമനിലയിലുള്ളനേതാക്കന്മാരാണ് യഥാർത്ഥത്തിൽ റഷ്യയിൽ ഭരണം നടത്തുന്നത്. പാർട്ടിസെക്രട്ടറി ക്രൂഷ്ചേവാണിപ്പോഴത്തെ സ്വേച്ഛാധികാരി. മുതലാളിത്വവ്യവസ്ഥിതിയും കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതിയും തമ്മിൽ യുദ്ധം അനിവാര്യമാണെന്നുള്ള ലനിന്റെയും സ്റ്റാലിന്റെയും തീസിസുകൾ ശരിയല്ലെന്നാണ് കോൺഗ്രസ്സിന്റെ ഇപ്പോഴത്തെ പുതിയ ചിന്താഗതി. കമ്മ്യൂണിസ്റ്റ് നയങ്ങളിൽ വ്യത്യാസങ്ങളൊന്നുമില്ല.

## മതവികാരങ്ങൾ നശിക്കുന്നു

ശാസ്ത്രത്തിന്റെ സ്വാധീനശക്തി, ഭൗതികത്വത്തിന്റെ സ്വാധീനശക്തി, കാറൽമാർക്സിന്റെ തത്വസംഹിതയുടെ സ്വാധീനശക്തി എന്നീ മൂന്നു കാരണങ്ങളാൽ ആധുനിക മനുഷ്യന്റെ മതവികാരങ്ങൾ നശിച്ചുവരികയാണ് എന്ന് ഡോ. സ്റ്റാൻലി ജോൺസ് പ്രസ്താവിച്ചിരിക്കുന്നു.

—o—

## സിറിയൻ വിദ്യാർത്ഥിനി സമ്മേളനം.

സിറിയൻ വിദ്യാർത്ഥിനി കോൺഫറൻസിന്റെ 34-മതു സമ്മേളനം പത്തനംതിട്ട കാതോലിക്കേററ് കോളജിൽവച്ചു ഏപ്രിൽ 16 മുതൽ 20വരെ നടത്തപ്പെടുന്നതും മാർ. തേവോദോസിയോസ് തിരുമേനി. മാർ പീലക്സിനോസ് തിരുമേനി, കൽക്കട്ടാ ഓക്സ്ഫോർഡു മിഷൻ സുപ്പീരിയർ റെ. ഫാദർ നോർമൻ റെ. ഫാദർ. എൻ. ജി. കുറിയാക്കോസ്, റെ. ഫാദർ. സി. എ. എബ്രഹാം മിസ്സസ് അന്നാമ്മ വർക്കി എന്നിവർ കോൺഫറൻസിനു നേതൃത്വം നൽകുന്നതുമാണ്. കോൺഫറൻസ് ഫീസ് മൂന്നു രൂപയാണ്. കോൺഫറൻസു സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ മിസ്. കെ. ജി. മേരിക്കുട്ടി. കൊച്ചുപുറവീട്ട്, ചന്ദനപ്പള്ളി. കൈപ്പട്ടൂർ—നിന്നും ലഭിക്കുന്നതാണ്.

—o—

## വിശേഷ ദിവസങ്ങൾ

മാർച്ച് 18. കാതോലിക്കാ ദിനം. 23 നാൽപ്പതാംവെള്ളിയാഴ്ച. 24 ലാസറിനെ ഉയർപ്പിച്ചതിന്റെ ഓർമ്മ. 25 ഊശാനഞായറാഴ്ച. ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ പെരുനാൾ. 29 പെസഹാ വ്യാഴാഴ്ച. 30 ദുഃഖവെള്ളിയാഴ്ച. 31 ദുഃഖശനിയാഴ്ച. ഏപ്രിൽ 1 ഉയർപ്പുപെരുനാൾ.



Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam.